ഇനി വിഷഘടിക:-

അംഗേ,തൈവ,വിയത്,പക്ഷോ,നില,നരോ,
രാഗീ, നഗം, രാമുനാ,
ദിവ്യാ, രാഷ്ട്ര,നരോ,ഭയോ,ഭഗിദ,നദോ, വധൂ-
ർവൈദ്യ,ന്നരോ, വീരനാക്,
നിഷ്ഠാ, നിത്യ, നഭയാ,ഭയം, ഇക,വി-
രാട്, നിംബോ, നിശാ, വഗ്രശ്രമഃ
ഹസ്ത്യാശ്വാദിഷു താനതീത്യ ഘടികോ
നാഡ്യശ്ചതസ്രോ വിഷം.

അംഗേ, തൈവ ഇത്യാദി ഈരണ്ടക്ഷരംകൊണ്ട് ഓരോ വാക്യം. ഒൻപതാമതും, പതിനെട്ടാമതും, ഇരുപത്തേഴാമതും ഇവ മൂന്ന വാക്യങ്ങൾക്കും മുമ്മൂന്നക്ഷരങ്ങൾ. ഇരുപത്തേഴ വാക്യവും പരല്പേരു്. ഹസ്ത്യാശ്വ എന്ന കാൎത്തിക. കാൎത്തികയാദിയായി ഇരുപത്തേഴുനാളിനും ക്രമത്താലെ അംഗേ എന്നു തുടങ്ങിയുള്ള വാക്യങ്ങൾ ഓരോന്നു്. ഈ വാക്യങ്ങളെക്കൊണ്ടു നാളിലെ നാഴികയുടെ സംഖ്യകണ്ടാൽ അതിന്നടുത്തു മീതെ എല്ലാ നാളിലും നന്നാലുനാഴിക വിഷഘടിക. അപ്പോളെ കാൎത്തികയിൽ മുപ്പതുനാഴിക കഴിഞ്ഞാൽ നാലുനാഴിക വിഷഘടിക. രോഹിണിയിൽ നാല്പതുനാഴിക കഴിഞ്ഞാൽ നാലു നാഴിക ഇത്യാദി. ഭരണിയിൽ ഇരുപത്തിനാലു നാഴിക കഴിഞ്ഞാൽ നാലുനാഴിക വിഷഘടിക.

ഇവിടെ ഹസ്തത്തിന്നു് ഇരുപത്തൊന്നനാഴികകഴിഞ്ഞിട്ടു നാലുനാഴിക വിഷം എന്ന ചൊല്ലുന്നു മാധവീയത്തിലും സൎവ്വസിദ്ധിയിലും. സൎവ്വസിദ്ധിയിൽ തിരുവാതിരയ്ക്കു് ഇരുപത്തൊന്നു കഴിഞ്ഞു് അഞ്ചുനാഴിക എന്ന ചൊല്ലുന്നു. ഇതു മറ്റും ചിലവററിൽ കണ്ടു. അവിടെ തിരുവാതിരയ്ക്കു് ഉഷ്ണശിഖയിൽകൂടെ അകപ്പെട്ടപോയല്ലൊ ഇതു്. അതില്ലല്ലൊ ഹസ്തത്തിന്നു്. എന്നിട്ടു മുഹൂൎത്തദീപകത്തിൽ ഹസ്തത്തിന്നു് ഇരുപത്തൊന്നുകഴിഞ്ഞാൽ അഞ്ചുനാഴിക വൎജ്ജിക്ക എന്ന ചൊല്ലുന്നു.

ഉൽക്ഷേപം ഹസ്തേ സമിന്നാഡ്യഃ
പഞ്ചനാഡ്യോ വിഷാഹ്വയാഃ
ഉൽക്ഷേപമിശേശനാഡ്യാശ്ച
ചതസ്രോ ഘടികാ അപി.

ഞങ്ങനെ.

മുഹൂൎത്തരത്നത്തിൽ തിരുവാതിരയ്ക്കു പതിനൊന്നുകഴിഞ്ഞു നാലുനാഴിക, ഹസ്തത്തിന്ന് ഇരുപത്തിരണ്ടുകഴിഞ്ഞു നാലുനാഴിക എന്നു ചൊല്ലുന്നു. ഇതു് അന്നന്ന പ്രമാണജ്ഞന്മാരോടു ചോദിച്ചു കൊൾക. കേൾപ്പാനൊരുക്കമില്ലെങ്കിൽ മുഹൂൎത്തരത്നത്തിൽ ചൊല്ലിയപോലെ തിരുവാതിരയ്ക്കു പതിനൊന്നുകഴിഞ്ഞു നാലു നാഴികയും, ഹസ്തത്തിന്ന് ഇരുപത്തിരണ്ടുകഴിഞ്ഞു നാലുനാഴികയും വൎജ്ജിക്ക. ഇങ്ങിനെയത്രെ ആചാരം കാണുന്നു.

ഇനി ഉഷ്ണശിഖ:—

ഏഴരച്ചെന്നാലേഴര-
യൻപത്തുമഞ്ചും കഴിഞ്ഞാലഞ്ചു പുനഃ
ഇരുപത്തൊന്നും ചെന്നാ-
ലൊൻപതുമുമ്മൂന്നനാളിലുഷ്ണശിഖ.

പതിനഞ്ചിലുമീവണ്ണം
മുപ്പാദികൾ പന്തിരണ്ടിലും ക്രമശഃ
ആദിയിലെട്ടൊടുക്ക-
ത്തെട്ടും വിംശതികഴിഞ്ഞു ദശഘടികാഃ.

അശ്വതിക്ക് ഏഴരനാഴികകഴിഞ്ഞാൽ പിന്നെ ഏഴര നാഴിക ഉഷ്ണശിഖ. ഭരണിക്ക് അൻപത്തഞ്ചുനാഴികകഴിഞ്ഞാൽ അഞ്ചുനാഴിക. കാൎത്തികയ്ക്കു് ഇരുപത്തൊന്നുകഴിഞ്ഞാൽ ഒൻപതു നാഴിക. ഇനി രോഹിണിതുടങ്ങി മുമ്മൂന്നനാളുകളും ഇങ്ങനെ തന്നെ കണ്ടുകൊൾക സ്വാതി കഴിവോളം. അപ്പോഴ അശ്വതി, രോഹിണി, പുനൎവ്വസു, മകം, ഹസ്തം ഇവയഞ്ചിന്നും ഏഴര നാഴികകഴിഞ്ഞാൽ ഏഴരനാഴിക ഉഷ്ണശിഖ. പിന്നെ ഭരണി, മൃഗശീൎഷം, പൂരം, പുഷ്യം, ചിത്രാ ഇവയഞ്ചിന്നും അൻപത്തഞ്ചു നാഴിക കഴിഞ്ഞാൽ അഞ്ചുനാഴിക. ഇനി കാൎത്തിക, തിരുവാതിര, ആയില്യം, ഉത്രം, സ്വാതി എന്നിവയഞ്ചിന്നും ഇരുപത്തൊന്നുനാഴികകഴിഞ്ഞാൽ ഒൻപതുനാഴിക. ഇങ്ങനെ അശ്വതിതുടങ്ങി പതിനഞ്ചുനാളുകളും. ഇനി വിശാഖാദികളിൽ ഭേദമുണ്ട്. വിശാഖത്തിന്നാദിയിൽ എട്ടുനാഴിക. അനുഷത്തിന്ന് ഒടുക്കം എട്ടുനാഴിക. ജ്യേഷ്ഠാനക്ഷത്രത്തിന്ന് ഇരുപതുനാഴികകഴിഞ്ഞാൽ പത്തുനാഴിക. ഇവ്വണ്ണമെ മൂലംതുടങ്ങി മുമ്മൂന്നനാളുകളും കണ്ടുകൊൾക. രേവതി

കഴിവോളവും. അപ്പോൾ വിശാഖം, മൂലം, തിരുവോണം, പൂരുരുട്ടാതി ഇവ നാലിനും ആദിയിൽ എട്ടുനാഴിക. അനിഴം, പൂരാടം, അവിട്ടം, ഉത്രട്ടാതി ഇവ നാലിനും ഒടുക്കത്ത് എട്ടുനാഴിക. തൃക്കേട്ട, ഉത്രാടം, ചതയം, രേവതി എന്നിവ നാലിനും ഇരുപതു നാഴിക കഴിഞ്ഞാൽ പത്തു നാഴിക ഉഷ്ണശിഖ.

ഇതു മാധവീയത്തിൽ ചൊല്ലീട്ടുമുണ്ട്.

താരാചിന്ത്യാദിഷുജ്യേഷ്ഠാജാദിമകര–
പ്രാപ്താംശകാന്തേ ക്രമാ–
ദംശാൽസ്വരബാണരന്ധ്രഘടികാ–
സ്തദ്വാദിശാഖാദിഷു
മേഷാംശസ്യ മുഖേഷ്വഥ കൌർപ്പിമൃഗ–
യോരംശാവസാനേഷ്വിമ്–
നാഡീരുഷ്ണശിഖാഹ്വയാഃ പരിഹരേൽ
സർവ്വേഷു കാര്യേഷ്വപി.

ഇങ്ങനെ.

ഇതി ഏകാർഗ്ഗളം:—

മണ്ഡലഹീനരവേസ്സപ്രാ–
ദ്രതാസനനിത്യപൂർണ്ണമേയതുല്യേ
ഭൈത്യനരർക്ഷേ തസ്മി–
ന്നാമൈവ നാഡീസമേത്യർഗ്ഗളോ വർജ്ജ്യഃ.

പന്ത്രണ്ടുരാശി വച്ചിട്ടതിൽനിന്നു പൊഴുതുന്നേരത്തെ ആദിത്യസ്ഫുടത്തെ വാങ്ങു. ശേഷിച്ചതിനു നാളും കാണ്മൂ. അപ്പോൾ അന്നാളിലെത്രനാഴിക കഴിഞ്ഞു എന്നു നിശ്ചയിപ്പൂ. അവടെവന്ന നാളിൽ അത്ര നാഴിക ആദിയിൽ ഏകാർഗ്ഗളമുണ്ട്. അതിന്റെ രണ്ടാംനാളിലും, ഏഴാംനാളിലും, പത്താംനാളിലും, പതിനൊന്നാംനാളിലും, പതിന്നാലാംനാളിലും, പതിനാറാം നാളിലും, പതിനെട്ടാംനാളിലും, ഇരുപതാംനാളിലും ഇങ്ങനെ ഇവ ഒൻപതുനാളിലും ഏകാർഗ്ഗളമുണ്ട്. നടേത്തെ നാളിലെത്ര നാഴിക ആദിയിൽ കണ്ടു അത്രയേറെനാഴിക ഈ ഒൻപതുനാളിലും ആദിയിൽ ഏകാർഗ്ഗളമുണ്ടു. ഈ വന്ന നാഴിക ആദിയിൽ കഴിച്ചു ശേഷം ഒൻപതുനാളിലും ഏകാർഗ്ഗളമൊടുക്കത്തില്ലതാനും. അവിടം ചൊഴിതിനു കൊള്ളുകാം.

ഇനി ഏകാർഗ്ഗളസ്വരൂപം ശ്രീപതി ചൊല്ലുന്നതു.

ദിനകരഹിമരശ്മ്യോർദൃഷ്ടിസംപാതജന്മാ
ഭവതി വികൃതമൂർത്തിഃ കോഽപി രൗദ്രോ മനുഷ്യഃ
പതതി ഭുവനമധ്യേ മംഗലാനാം വിനാശ്യ
ജ്വലനകപിലദൃഷ്ട്യാ നിർദ്ദഹൻ വാ ജഗന്തി.

ഇങ്ങനെ.

എന്നാൽ ഏകാർഗ്ഗളത്തെ സൂക്ഷിച്ചു വർജ്ജിക്ക ഉചിതമത്രെ.

ഇനി അഹിമസ്തകം:—

ചന്ദ്രാർക്കയോഗേ മൈത്രസ്യ
പാദാദ്യം യദി സംഭവേൽ
സാർപ്പമസ്തകസംജ്ഞസ്തു
തദാ ദോഷോ വിവർജ്ജ്യതേ.

പൊഴുതുന്നേരത്തെ ചന്ദ്രാദിത്യന്മാരുടെ സ്ഫുടങ്ങൾ തങ്ങളിൽ കൂട്ടിയാൽ അതിന്നു നാളു കാൺകു. അപ്പോൾ അനിഴത്തിൽ മുപ്പതുനാഴിക കഴിഞ്ഞിട്ടുള്ള ശേഷം അനിഴം വന്നുവെങ്കിൽ അപ്പോൾ അഹിമസ്തകമുണ്ടു്.

ഇനി ലാടം:—

ചന്ദ്രാർക്കയോഗേ രാശീനാം
ചതുർത്ഥേ പഞ്ചമേഽപി വാ
ദൃഷ്ടോ ലാടോ വിചിന്ത്യസ്സ്യാത്
ത്രികേഽപി ച കദാചന.

പൊഴുതുന്നേരത്തെ ചന്ദ്രാദിത്യസ്ഫുടങ്ങൾ രണ്ടും തങ്ങളിൽ കൂട്ടിയാൽ രാശിസ്ഥാനത്തു നാലുതാൻ, അഞ്ചുതാൻ, കാൺകിൽ ലാടം എന്നെണ്ണണം. മൂന്നുരാശി വരികിലും ചിലനാൾ നിരൂപിക്കേണ്ടിവരും. ഉഭയരാശിമാനങ്ങളിലെങ്കിലെ മൂന്നു രാശിവരുമ്പോഴും എണ്ണേണ്ടതും.

ഇനി വൈധൃതം:—

ഭരാശൌ വാ യദാ ദൃഷ്ടോ
ത്രൈധം ദ്വാദശകേഽപി വാ

വൈധൃതസ്യ തഥാ ചിന്ത്യാ
നാവകേ വാ കദാചന.

പൊഴുതുന്നേരത്തെ ചന്ദ്രാർക്കയോഗത്തിന്റെ രാശിസ്ഥാനമു ആറു പതിമൂന്നതാൻ, പതിനൊന്നതാൻ, കാൺകിൽ വൈധൃതം എണ്ണേണം. ഇനി ഉഭയരാശിമാസങ്ങളിൽ ഒൻപതുരാശി കാണെ ഭോളും കൂടെ എണ്ണേണ്ടിവരും. എന്നാൽ പാതവൈധൃതങ്ങൾ സൂക്ഷിച്ചുഗണിച്ചുകൊണ്ടേ നിശ്ചയിക്കാവൂ. ഗണിപ്പാൻ സംഭാവനയുള്ള കാലമറിവാനത്രെ ഇതു ചൊല്ലിയത്.

ഇനി ദോഷങ്ങളെ വർജ്ജിക്കേണ്ടുന്നേടത്തെ പ്രകാരഭേദത്തെ ചൊല്ലുന്നു. അവിടെ നടെ ഗുളികവിഷോഷ്ണങ്ങളുടെ വിശേഷത്തെ ചൊല്ലുന്നു:—

യദ്രാശ്യന്തേ സ്ഥിതാ ഉഷ്ണ-
വിഷൌ മാന്ദിശ്ച തം ത്യജേൽ.

മാന്ദി എന്നു ഗുളികൻ. പൊഴുതുകൊള്ളുന്ന രാശിയിൽ ദോഷങ്ങളൊന്നുമുണ്ടാകാതെ ഇരിക്കയത്രെ ഉത്തമമാകുന്നതു. അവിടെ ഗുളികനും, വിഷവും, ഉഷ്ണവും ഇവ മൂന്നിലൊന്നു യാതൊരു രാശിയുടെ ഒടുക്കത്തു തട്ടുന്നു ആ രാശി മുഴുവൻ വർജ്ജിക്ക വേണ്ടുന്നതു. ഇവ മൂന്നും രാശിയുടെ ആദിയിൽ തട്ടുകിൽ ഇവ കഴിഞ്ഞാൽ ആ രാശിയുടെ ശേഷം കൊള്ളുമാറത്രെ ആചാരവും. ഇവിടെ പൊഴുതുകൊള്ളുവാൻ കല്പിച്ച രാശിയുടെ ആദിയിൽ ഒട്ടേടം ഒരു നാളായിരിപ്പൂ. ആ രാശി കഴിയുംമുൻപെ മറെറ നാളു തുടങ്ങുന്നതും ചെയ്‌വൂ. ആ രാശി കഴിയുംമുൻപെ തുടങ്ങുന്ന നാളിക്ക് ആദിയിൽ ഉഷ്ണശിഖ ഉണ്ടെന്നിരിപ്പൂ എങ്കിൽ ആ രാശിയെ ഉഷ്ണശിഖതുടങ്ങിയേ വർജ്ജിക്കേണ്ടൂ. മുഴുവൻവർജ്ജിക്കേണമെന്നില്ലല്ലൊ. അതൊ നാളിരണ്ടത്രെ അല്ലൊ. എന്നിട്ട് ഇങ്ങനെയുണ്ടു ചിലർ പറയുന്നു. അതു് ആവുന്നതല്ല. യദ്രാശ്യന്തേ എന്നു രാശിയെ പ്രധാനമാക്കി ചൊല്ലുകകൊണ്ടു രാശിയുടെ മേൽ നിന്നു ദോഷം തട്ടുകിൽ ആ രാശി മുഴുവൻ വർജ്ജിക്കുമാറത്രെ ആചാരം. നാളും ഒന്നോ രണ്ടോ എന്നെല്ലാം നിരൂപിക്കേണ്ട.

ഇനി ഗുളികനെ വർജ്ജിക്കുന്നേടത്തു മറെറാരുപ്രകാരം ഒരു ഗ്രന്ഥത്തിൽ കേട്ടിട്ടുണ്ട്.

ഗുളികസ്ഥിതഘടികായാഃ
പൂർവ്വം ഷഷ്ടിവിനാഡികാസ്ത്യാജ്യാഃ
പരതസ്ത്രിംശദ്വർജ്യാഃ
ശേഷാഃ ശുഭദാഃ സമസ്തകാര്യേഷു.

ഇങ്ങനെ.

ഇതുമീവണ്ണമല്ല ആചാരം. ബലാബലമറിവാൻ ഇതും കൂടെ നിരൂപിച്ചുകൊള്ളേണം താനും. എന്നാൽ ഉഷ്ണവും, വിഷവും, ഗുളികനും രാശിയിന്മേൽ നില്ക്കെ ഉണ്ടെങ്കിൽ ആ രാശി മുഴുവൻ വർജ്ജിക്കണം. ഇവ മൂന്നും കഴിച്ചു രാശി ശേഷമുണ്ടെങ്കിൽ അവിടം കൊള്ളുകയുമാം.

ഇനി സർപ്പമസ്തകം, ഗണ്ഡാന്തം, വിഷ്ടി, ഏകാർഗ്ഗളം ഇവ നാലിനേയും വർജ്ജിക്കുന്നപ്രകാരത്തെ ചൊല്ലുന്നു:—

സർപ്പമസ്തകഗണ്ഡാന്തൌ
വിഷ്ടിരേകാർഗ്ഗളസ്തഥാ
സ്വകാല ഏവ വർജ്ജ്യന്തേ
പഞ്ചാചാരോഽപി ബുധൈരിഹ.

അഹിമസ്തകം, ഗണ്ഡാന്തം, വിഷ്ടി, ഏകാർഗ്ഗളം ഇവ നാലും പൊഴുതുകൊള്ളുന്ന രാശിയിൽ തട്ടായ്ക വേണ്ടുന്നതു്. അതൊ ആ രാശിയുടെ ഒടുക്കത്തെങ്കിലും ആദിയിലെങ്കിലും തട്ടിയതുകൊണ്ടു് ആ രാശി മുഴുവൻ വർജ്ജിക്കണമെന്നില്ലതാനും. ഇവ നാലും ദോഷമുള്ള നേരം തന്നെ വർജ്ജിക്കമാറത്രെ ആചാരം. ഇവ നാലും മേൽ നിവൃത്തിക്കൊള്ളുന്നതിനേക്കാൾ കീഴ കഴിച്ചുകൊള്ളുക അത്യുക്തം. വിഷ്ടിയുടെ ഒടുക്കത്തു മൂന്നു നാഴിക നന്നു് എന്നു താമരനല്ലൂരിൽ ചൊല്ലിയിട്ടുണ്ടു്. അവിടവും വർജ്ജിക്കമാറത്രെ ആചാരം.

ഇനി ലാടവൈധൃതങ്ങൾ ഒക്കുന്ന നാൾ മുഴുവൻ വർജ്ജിക്കേണം എന്നു ചൊല്ലുന്നു:—

ലാടവൈധൃതയോഗർക്ഷ്യം
യദൃക്ഷം തച്ച വർജ്ജയേത്
രോഗാദൃക്ഷം ച യസ്മിംസ്യാ-
ത്തദൃക്ഷം ച ന ശോഭനം.

ലാടവൈധൃതങ്ങളുടെ നടുവ് ഏതൊരു നാളിൽ വരുന്നു ആ നാളു മുഴുവൻ വജ്ജിക്ക. ഗണ്ഡാന്തമെന്നു ചന്ദ്രാൎക്കന്മാരുടെ ക്രാന്ത്യന്തരം മുപ്പത്തിരണ്ടിൽ കുറയുക. വ്യതീപാതം എണ്ണിയപ്പോഴും ഏതൊരു നാളിൽ ഗണ്ഡാന്തംവന്നു അന്നാളും നന്നല്ല. നാളും വജ്ജിക്കമാറാതെ ആചാരമാകുന്നത്. ഇങ്ങനെ ആചാരസ്ഥിതി.

ഇനി ബലാബലമറിവാൻ ചില ഗ്രന്ഥാന്തരങ്ങളെക്കൂട്ടി എഴുതുന്നു.

യത്ര ചന്ദ്രാൎക്കയോൎയ്യോഗോ ഭവേത്തദ്ദിനം
ദാനയോഗ്യം ശുഭേഷുത്സൃജേൽ കൎമ്മസു
തച്ച തസ്മാദധശ്ചോത്തരം ചാഗ്രഭം
വാസരാണാം ത്രയം കേചിദാചക്ഷതേ.

ഇതു മാധവീയം.

ഇനി വരാഹമിഹിരമതം ചൊല്ലുന്നുണ്ട്.

ദൃഷ്ട്വാ ധനം ക്ഷപയതി വ്യതിപാതദോഷോ
മൃത്യും ദദാതി നിയതം ഖലു വൎത്തമാനഃ
സന്താപശോകവധദൈന്യഭയാന്യതീത-
സ്തസ്മാദ്ദിനത്രയമപി പ്രജഹീത വിദ്വാൻ.

ഇങ്ങനെ.

വാസരത്രയംകൊണ്ടും ദിനത്രയംകൊണ്ടും ഇവർ ഉപചാരാന്നാളിനെയത്രെ ചൊല്ലി. അതു ചൊല്ലീട്ടുമുണ്ട്.

ചക്രാൎദ്ധജോ വ്യതീപാതോ
ദശാഹരാജസ്സപാൎശ്വജഃ.

ഇങ്ങനെ.

ഇനി സൂൎയ്യസിദ്ധാന്തത്തിലുള്ള വ്യതീപാതസ്വരൂപത്തെ ചൊല്ലുന്നു.

തുല്യാംശുജാലസംപൎക്കാ-
ത്തയോസ്തു പ്രവഹാഹതാൽ
തദ്ദൃക്ക്രോധഭവോ വഹ്നി-
ല്ലോകാഭാവായ ജായതേ.

വിനാശായാതി[illegible]തിതോ
ലോകാനാമസകൃദ്യതഃ
വ്യതീപാതഃ പ്രസിദ്ധോഽത-
സ്സംജ്ഞാഭേദേന വൈധൃതഃ.

സ കൃഷ്ണോ ദാരുണവപുഃ
ലോഹിതാക്ഷോ മഹോദരഃ
സർവ്വാനിഷ്ടകരോ രൌദ്രോ
ഭൂയോ ഭൂയഃ പ്രജായതേ.

ഇങ്ങനെ.

വ്യതീപാതം തുടങ്ങുമ്പോൾ തുടങ്ങീട്ട് അതു കഴിയോളം നേരം ദോഷത്തിന്ന ഗൌരവമേറും എന്നും സൂര്യസിദ്ധാന്തത്തിൽ ചൊല്ലീട്ടുണ്ട്.



ആദ്യന്തകാലയോർമ്മദ്ധ്യേ
കാലോ ജ്ഞേയോഽതിദാരുണഃ
പ്രജ്വലജ്ജ്വലനാകാര-
സ്സർവ്വകർമ്മവിഗർഹിതഃ.

ഏകായനഗതം യാവ-
ദർക്കേന്ദ്വോർമ്മണ്ഡലാന്തരം
സംഭവസ്താവദേവാസ്യ
സർവ്വകർമ്മവിനാശകൃൽ.

സ്നാനദാനജപശ്രാദ്ധ-
വ്രതഹോമാദികർമ്മസു
പ്രാപ്യതേ സുമഹാംച്ശ്രേയ-
സ്തത്കാലജ്ഞാനതസ്സദാ.

ഇങ്ങനെ.

ഏഴുനാഴിക നേരമുണ്ടു വ്യതീപാതമുള്ളതു് അന്നാഴികകളെ വർജ്ജിക്കേണ്ടു എന്നും വരാഹമിഹിരർ ചൊല്ലീട്ടുണ്ട്.

തന്മാത്രമേവേതി മതം ബുധാനാം.

ഇങ്ങനെ.

വ്യതീപാതമുള്ള നേരംതന്നെ വജ്ജിക്കവേണ്ടു. വ്യതീപാതം തട്ടിയ നാളുമുഴുവൻ വജ്ജിക്കയെല്ലാംവേണമെന്നുള്ള മറെറാരു ഗ്രന്ഥമുണ്ടു കേട്ടിരിക്കുന്നു. അതു്

വിഷപ്രദിഗ്ധേന ഹതസ്യ പത്രിണാ
മൃഗസ്യ മാംസം ശുഭദം ക്ഷതാദൃതെ
യഥാ തഥൈവ വ്യതിപാതദൂഷിതഃ
ക്ഷണസ്സ വജ്ജ്യോ നതു ഭം നവാതിഥിഃ.

ഇങ്ങനെ.

ഇത്തരം ഗ്രന്ഥങ്ങളുണ്ടല്ലൊ. ഇവറെറക്കണ്ടിട്ടാചാരം നീക്കരുതു് എന്നുമാനത്തൊ ഇവറെറക്കൂടി എഴുതിയതു്. ഈവണ്ണം ആചരിപ്പാനല്ല. വ്യതീപാതം തട്ടിയ നാളുമുഴുവൻ വജ്ജിക്കണം. മന്ദാശ്ലേഷം വരുന്നു യാതൊരുനാളിൽ അന്നാളും മുഴുവൻ വജ്ജിക്കണം. അത്രെ വേണ്ടതും. വ്യതീപാതമുള്ള നാളിന്റെ അടുത്തുള്ള കീഴെനാളും മേലെനാളും വജ്ജിക്കണമെന്നുണ്ടല്ലൊ ചിലർചൊല്ലി. അതും ആചാരമില്ല. ലാടവൈധൃതങ്ങൾ തട്ടിയ നാളുമുഴുവൻ വജ്ജിക്കണം അത്രെ വേണ്ടതും. ഇങ്ങനെയത്രെ ആചാരം.

ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ
ദീപികാവ്യാഖ്യാനേ ബാലശങ്കരനാമ്നി
നവദോഷകഥനം നാമ
സപ്തമോദ്ധ്യായഃ.

---

## അഥ അഷ്ടമോദ്ധ്യായഃ.

### യാത്രാപ്രഷ്ഠികദോഷകഥനം.

ഇനി സർവകർമ്മങ്ങളിലും വജ്ജ്യങ്ങളായി പൊതുവെവരുന്നവയുണ്ടാകുന്ന ദോഷങ്ങളെ ചൊല്ലുന്നു:—

ഉല്കാനിപാതഭൂകമ്പൌ
ധൂമകേതോശ്ച ദർശനം
ശിവാരുതാരവോ ഘോരാ
വജ്ജ്യാ യാത്രാപ്രഷ്ഠികാസ്സപ്തഭിമേ.

ഉല്ക്കാനിപാതം എന്നു കൊള്ളിമീൻവീഴ്ക. അതും, ഭൂകമ്പവും, ധൂമകേതു ഉദിച്ചിട്ടു കാണ്കയും, കൂന്നരി കരഞ്ഞിട്ടുള്ളോരു ഒലികേൾക്കയും ഇത്യാദി ദോഷങ്ങളെയും എല്ലാപ്പൊഴുതിനും വൎജ്ജിക്ക.

ഉല്ക്കാപാതേ ച ഭൂകമ്പേ
ധൂമകേതോശ്ച ദൎശനേ
ദിനത്രയം വിവൎജ്ജ്യം സ്യാൽ
സൎവേഷു ശുഭകൎമ്മസു.

അവിടെ കൊള്ളിമീൻ വീണാലും, ഭൂകമ്പമുണ്ടായാലും ധൂമകേതു ഉദിച്ചിട്ടുകണ്ടാലും അവയുണ്ടായ ദിവസത്തോടുകൂടീട്ടു മൂന്നു ദിവസം വൎജ്ജിക്ക എല്ലാപ്പൊഴുതിനും. ഒലി കേട്ടാൽ അദ്ദിവസം പൊഴുതു വൎജ്ജിക്ക.

യസ്മിന്നസ്തമയന്തി വക്രഗമനം
യത്രാരഭന്തേ ഗ്രഹാഃ
യസ്മിന്ദേവമഹോത്സവാശ്ച വിവിധോത്-
പാതാശ്ച തം വാസരം
നിൎഘാതേഽഥ സധൂമകേതുജനനേ
സോല്ക്കാനിപാതേ ദിശാം
ദാഹേ ഭൂചലനേ ഗ്രഹപ്രഹരണേ
ചാഹ്നാം ത്രയം വൎജ്ജയേൽ.

എന്നു മാധവീയം.

ഇനി എല്ലാപ്പൊഴുതിനും നിന്ദ്യങ്ങളായുള്ളവറ്റെച്ചൊല്ലുന്നു:—

കൃഷ്ണപക്ഷോഽപരാഹ്നശ്ച
വാരൗ മന്ദാരയോസ്തഥാ
ധനകേന്ദ്രത്രികോണേഷു
പാപാസ്സൗമ്യാസ്ത്രിഷഷ്ഠയോഃ,

സൎവേ ഗ്രഹാ വ്യയേ രന്ധ്രേ
ചന്ദ്രാൎക്കൗ ലഗ്നഗൌ തഥാ
ലഗ്നം ച പാപമദ്ധ്യസ്ഥ-
മേതേ നിന്ദ്യാസ്സുകൎമ്മസു.

അപരപക്ഷം മുഴുവൻതന്നെ എല്ലാപ്പൊഴുതിനും നിന്ദ്യമെന്നത്രെയിരിക്കുന്നു. അതിലും ഷഷ്ഠിതുടങ്ങി മേലേടം വിശേഷിച്ചും നിന്ദ്യം. അപരാഹ്നവും എല്ലാപ്പൊഴുതിനും നിന്ദ്യം. ശനിയാഴ്ചയും, ചൊവ്വാഴ്ചയും എല്ലാപ്പൊഴുതിനും നിന്ദ്യം.

ധനകേന്ദ്രത്രികോണേഷു എന്നു തുടങ്ങീട്ടു നിന്ദ്യമായുള്ള ഗ്രഹസ്ഥിതിയെച്ചൊല്ലുന്നു. ധനം എന്നു ലഗ്നത്തിന്റെ രണ്ടാം രാശി. കേന്ദ്രം എന്നു് ഉദയം, നാലു്, ഏഴു്, പത്തു്. ഇതു താമരനല്ലൂരിൽ ചൊല്ലീട്ടുണ്ടു്.

നാലേഴുപത്തു മുതലെന്നിവ കേന്ദ്രമാഹു-
സ്തത് കണ്ടകം പുനരതേവ ചതുഷ്ടയം ച.

മേലേ തേഷാം പണപരമിതിൻ
മേലതാപോക്ലിമാഖ്യം
നല്ലൻ പോവാൻ പൊഴുതിലവിടെ
ചന്ദ്രനാഢ്യേ ച കേന്ദ്രേ.

ഇങ്ങനെ.

ലഗ്നത്തിന്റെ നാലാമെടവും, ഏഴാമെടവും, പത്താമെടവും, മുതൽ എന്നു ലഗ്നത്താനും ഇന്നാലുസ്ഥാനത്തിലും ഓരോന്നിനും കേന്ദ്രം എന്നും, കണ്ടകം എന്നും, ചതുഷ്ടയം എന്നും ഇങ്ങനെ മൂന്നു പേരുണ്ടു്. ഇവററിന്റെ മേലേത്തു ലഗ്നത്തിന്റെ രണ്ടാമതും, അഞ്ചാമതും, എട്ടാമതും, പതിനൊന്നാമതും ഇന്നാലു രാശിക്കും പണപരം എന്നും പേരുണ്ടു്. അതിന്റെ മേലേത്തു ലഗ്നത്തിന്റെ മൂന്നാമതും, ആറാമതും, ഒൻപതാമതും, പന്ത്രണ്ടാമതും ഇന്നാലുരാശിക്കും ആപോക്ലിമം എന്നും പേരുണ്ടു്. ത്രികോണമെന്നു ലഗ്നത്തിന്റെ അഞ്ചാംരാശിക്കും, ഒൻപതാംരാശിക്കും പേരുണ്ടു്. വ്യയം എന്നു ലഗ്നത്തിന്റെ പന്ത്രണ്ടാംരാശി. രന്ധ്രം എന്നു ലഗ്നത്തിന്റെ എട്ടാംരാശി. ധനകേന്ദ്രത്രികോണങ്ങളിലെ പാപികളും, മൂന്നാറിലെ ശുഭന്മാരും, എട്ടു പന്ത്രണ്ടിലെ ഗ്രഹങ്ങളെല്ലാരും, ഇവരൊക്കവെ എല്ലാപ്പൊഴുതിനും നിന്ദ്യന്മാർ. ചന്ദ്രോദയവും, ആദിത്യോദയവും എല്ലാപ്പൊഴുതിനും നിന്ദ്യം. പിന്നെയാതൊരു രാശിക്കു രണ്ടാമെടത്തും, പന്ത്രണ്ടാമെടത്തും കൂടിപ്പാപികൾ നില്ക്കുന്നു ആ രാശിയുമെല്ലാപ്പൊഴുതിനും നിന്ദ്യം. ഇങ്ങനെ സാമാന്യേന വർജ്ജിക്ക.

ഇമ്മുഹൂർത്തദോഷങ്ങളെയും നിന്ദ്യങ്ങളായുള്ളവയെയും ചൊല്ലീതായി. ഇനിയും ദോഷങ്ങളനേകമുണ്ട്. അവയെയും ദേശകാലാവസ്ഥകളെ അറിഞ്ഞു വർജ്ജിക്കേണ്ടവയെ വർജ്ജിക്കേണമെന്നു ചൊല്ലുന്നു.

അന്യേ ച ദോഷാ ബഹവ-
സ്സന്തി താനപി വർജ്ജയേൽ
കലാവദോഷഃ കാലോ ന
മന്ദഭാഗ്യോ യതോ ജനഃ.

ദോഷേഷ്വപ്യേതോ ബാഹുള്യേന
കർമ്മ കുർവന്തി മാനവാഃ
അവിജ്ഞായ തു ദോഷാണാം
ഗുണാനാം ച ബലാബലം.

കാലേ വിധീയതേ യേന
നരകം യാതി സ ധ്രുവം.

ഇവകൂടാതെ മററുമനേകം ദോഷങ്ങളുണ്ട്. അവയെയും കൂടി ശാസ്ത്രാന്തരങ്ങളിൽ നിന്നുകണ്ടു വർജ്ജിക്ക. ലോകരുടെ ഭാഗ്യം കുറകകൊണ്ടു കലിയുഗത്തിങ്കൽ ദോഷം കൂടാത്തകാലം തന്നെ ഇല്ല. എന്നിട്ടു ദോഷം കുറഞ്ഞും ഗുണമേറിയും വരുന്നനേരത്തു കർമ്മങ്ങളെ ചെയ്യുന്നു ലോകർ. ഗുണദോഷങ്ങളുടെ ബലാബലത്തെ അറിയാതെ യാവനൊരുത്തൻ മുഹൂർത്തം വിധിക്കുന്നതു് അവൻ നരകത്തിൽ പോകുന്നോൻ നിശ്ചയം.

അപ്പോൾ എങ്ങിനെ അവററിന്റെ ബലാബലമറിവൂ എന്നേടത്തു ചൊല്ലുന്നു.

വസിഷ്ഠനാരദേജ്യാദി
പ്രോക്തൈരേവ ഹി ശക്യതേ
ശാസ്ത്രൈർഗ്ഗുണാനാം ദോഷാണാ-
മപി ജ്ഞാതും ബലാബലം.

വസിഷ്ഠൻ, നാരദൻ, ഇജ്യനെന്നു ബൃഹസ്പതി, ആദിശബ്ദംകൊണ്ടു ഗർഗ്ഗാദികൾ ഇത്യാദിമഹർഷികൾ ചമച്ച ശാസ്ത്രങ്ങളെക്കൊണ്ടേ ഗുണദോഷബലാബലങ്ങളെ അറിയാവൂ. എന്നാലവയെയും യഥാവലെ പഠിച്ചുകൊണ്ടുവേണം മുഹൂർത്തം വിധിപ്പാൻ.

അവിടെയും പല പക്ഷഭേദങ്ങളെക്കാൺകിൽ അതിലേതു കൊള്ളേണ്ടുവതു് എന്നു ചൊല്ലുന്നു.

പക്ഷഭേദേഷു സൎവ്വത്ര
ദേശാചാരവശാൽ സ്ഥിതിഃ.

പക്ഷങ്ങൾ പലവ കാണുന്നേടത്തു് എല്ലാടവും ദേശാചാരത്തിന്നു തക്കവാറു സ്ഥിതിയാകുന്നു. അതൊ ശാസ്ത്രവിരുദ്ധമായിട്ടു ദേശാചാരം കാൺകിൽ അതിലേതു പിന്നെക്കൊള്ളേണ്ടുവതു് എന്നേടത്തു ദേശാചാരത്തിന്നു തക്കവാറുവേണം കൊൾവാൻ എന്നു ചൊല്ലുന്നു.

ന ശാസ്ത്രദൃഷ്ട്യാ വിദുഷാ കദാചി-
ദുല്ലംഘനീയാഃ കുലദേശധൎമ്മാഃ
മൂലം ഹി തേഷു ച്യുതവേദശാഖാ
ഭൂയാൻ ഹി ധൎമ്മസ്ഥിതിഭംഗദോഷഃ.

താൻതന്നെ വൈദികെ വിദ്വാനെന്നിരിക്കിലും ശാസ്ത്രത്തെത്തന്നെ കണ്ടിട്ടു കുലധൎമ്മത്തെയും, ദേശധൎമ്മത്തെയും ഒരിക്കലുമെ അതിക്രമിക്കൊല്ല. കുലധൎമ്മമെന്നു തന്റെ പൂൎവ്വന്മാരാചരിച്ചു പോന്ന ആചാരം. ദേശധൎമ്മമെന്നതു തന്റെ ദേശത്തു് ആചരിച്ചുപോരുന്ന ആചാരം. ഏതുതാൻ ശാസ്ത്രത്തിന്നൊ വേദമൂലത്വമല്ലൊ ഉള്ളതു്.

ദേശാചാരത്തിന്നൊ അതില്ലല്ലൊ എന്നു ശങ്കയിങ്കൽ ചൊല്ലുന്നു.

മൂലം ഹി തേഷു ച്യുതവേദശാഖാഃ.

എന്നു്.

ആചാരങ്ങൾക്കുമൂലമായതു മറഞ്ഞുകിടക്കുന്ന വേദശാഖകൾ എന്നൊ പ്രസിദ്ധമല്ലൊ. എങ്കിലൊ കുലദേശധൎമ്മങ്ങൾക്കും വേദമൂലത്വമുണ്ടായാലും അതുകൊണ്ടുമവറ്റിന്നു തക്കവാറു തന്നെ വേണമനുഷ്ഠിപ്പാൻ എന്നല്ല നിയമമൊ വന്നില്ലല്ലൊ. എന്നാൽ ശാസ്ത്രങ്ങളിലും ആചാരങ്ങളിലും പക്ഷഭേദം കാണുന്നേടത്തു കുലധൎമ്മത്തിന്നും ദേശധൎമ്മത്തിന്നും അത്രെ പ്രാമാണ്യം. അവിടെയും കുലധൎമ്മവും ദേശധൎമ്മവും തങ്ങളിൽ വിരോധിക്കുന്നേ

കൾ ദോഷത്തെ ക്രമത്താലെ പരിഹരിക്കയും ചെയ്യുന്നു. ലഗ്നത്തിൽ പാപി നില്ക്കിൽ എല്ലാറ്റിലും ദോഷമേറും. ഏഴാമെടത്തു പാപി നിന്നാൽ ലഗ്നത്തെക്കാട്ടിലധികം കുറയും ദോഷം. ഏഴാമെടത്തെക്കാൾ കുറെ കുറയും അഷ്ടമത്തിൽ. ഇന്നും ഇങ്ങനെ ദോഷത്തിന്റെ കുറച്ചിൽ കണ്ടുകൊൾക ക്രമത്താലെ. നാലാമെടം പത്താമെടത്തു നില്ക്കുന്നപാപിക്ക് എല്ലാറ്റിലും ദോഷം കുറവ്. ഇച്ചൊല്ലിയ സ്ഥാനങ്ങളിലൊന്നിൽ ഒരു ശുഭഗ്രഹം നിന്നാൽ ഒരു പാപിയെക്കൊള്ളാം എന്നു വിധിച്ചിട്ടുണ്ടെങ്കിൽ അപ്പാപ്രശ്നത്തിന്നവിടെ അപ്പാപി ദോഷം ചെയ്കയില്ല.

കേന്ദ്രാദിസ്ഥേഷു പാപേഷു
ദോഷമേവം ഫലാന്തരം.

കേന്ദ്രത്തിൽ നില്ക്കുന്ന പാപികൾക്കു ദോഷമെല്ലാറ്റിലുമേറും. അതിനെക്കാൾ കുറയും പണപരത്തിങ്കൽ. പണപരത്തിങ്കലെക്കാട്ടിൽ ദോഷം കുറയും ആപോക്ലിമത്തിങ്കൽ പാപി നിന്നാൽ. ഇങ്ങനെയും കണ്ടുകൊള്ളാം.

ഇനി അരിഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ദുഃഖപ്രദന്മാരെങ്കിൽ അവർക്കു പ്രായശ്ചിത്തം ചെയ്കിട്ടു ഐശ്വര്യങ്ങളെ കൊടുക്കേണ്ടുന്ന ശിവരം, എന്നിട്ട് അതിന്ന ഗ്രഹങ്ങളുടെ ദക്ഷിണാദ്രവ്യങ്ങളെ ചൊല്ലുന്നു:—

ധേനുശ്ശംഖോ/രുണവൃഷഃ
കാഞ്ചനം പീതവാസ-
ശ്ശ്വേതാശ്വോഽഥ സുരഭിരസിതാ
കൃഷ്ണലോഹം മഹാജഃ
സൂര്യാദീനാമ്മുനിഭിരുദിതാ
ദക്ഷിണാസ്സ്വർഗ്രഹാണാം
ഹോമൈർമ്മൈത്രൈസ്സ്വനബലിഭി-
സ്തേ/ത്ര തുഷ്യന്തി യസ്മാൽ.

ആദിത്യന്ന കിടാപ്പശു. ചന്ദ്രന്ന ശംഖ്. ചൊവ്വയ്ക്കു ചുവന്നകാള. ബുധന്ന പൊന്ന്. വ്യാഴത്തിന്ന മഞ്ഞമുണ്ട്. ശുക്രന്ന വെള്ളക്കുതിര. ശനിക്ക കറുത്തപശു. രാഹുവിന്ന കാരിരുമ്പ് (കറുത്ത ഇരുമ്പ്). കേതുവിന്ന വലിയ ആട്. ഇവ ദക്ഷിണാദ്രവ്യങ്ങൾ. ആദിത്യാദിഗ്രഹങ്ങൾ ഹോമാദികളെക്കൊണ്ടു സന്തോ

ഷിക്കന്നു എന്നതു യാതൊന്ന് അനുഗ്രഹഹേതുവായിട്ട് അവക്ക മുനികൾ ചൊല്ലികിടക്കുന്ന ദക്ഷിണാദ്രവ്യങ്ങൾ ഇവ.

ഇനി അവിഹിതനക്ഷത്രാദികളിലും വിഹിതോത്തരകാലത്തിങ്കലും ചെയ്കിൽ അക്കൎമ്മത്തെ ആവൎത്തിക്കണമെന്നു ചൊല്ലുന്നു:—

നക്ഷത്രതിഥിരാശീനാം
വ്യത്യാസേ വിഹിതോത്തരേ
കാലേ ചാവൎത്തനം കാൎയ്യം
രാശേഃ കൈശ്ചിദ്വികല്പ്യതേ.

യാതൊരുകൎമ്മത്തിന്നു നാളുതാൻ, പക്കംതാൻ, രാശി-താൻ ഇവ മൂന്നിലൊന്ന് അക്കൎമ്മത്തിന്നു വൎജ്ജിച്ചതുകൊണ്ടതെങ്കിൽ അക്കൎമ്മത്തെ ആവൎത്തിക്കണം. അവിടെ വൎജ്ജിച്ചരാശി കൊണ്ടതെങ്കിൽ ആവൎത്തിക്കണമോ വേണ്ടായോ എന്നു വികല്പിക്കുന്നു ചിലർ. അതു താന്താന്റെ പ്രമാണഭൂതരോടു കേട്ടു ചെയ്തുകൊൾക. കൎമ്മപ്പാനായിക്കഴിയില്ലെങ്കിൽ ആവൎത്തിക്ക. വിധിപരമാകുന്നകാലത്തു ചെയ്കിലും ആവൎത്തിക്കണം. വിധിപരമായതു, പേരിടുവാൻ പന്ത്രണ്ടാംദിവസം വിധിച്ചു. അപ്പോൾ പതിമൂന്നാംദിവസം അതിന്നു വിധിപരം. വാതിൽപുറപ്പെടുവാൻ നാലാംതിങ്ങൾ വിധിച്ചതു; അതിന്നഞ്ചാംതിങ്ങൾ വിധിപരം. ഇത്യാദി എല്ലാടവും കണ്ടുകൊൾക.

ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ
കാലദീപകവ്യാഖ്യാനേ ബാലശങ്കരനാമ്നി
മുഹൂൎത്താദികഥനം നാമ
നവമോഽധ്യായഃ.

---

അഥ ദശമോഽധ്യായഃ.

ഗൎഭവൎജ്ജ്യജന്മാദികഥനം

ഇനി ഇന്നാൾക്കിപ്പോഴ് എന്നു കല്പിച്ചാൽ അവൎക്കു വൎജ്ജിക്കേണ്ടതു തത്ത്വത്തേകാദികളെ അറിവാൻ അവിടേക്കുപയോഗിക്കുന്നുള്ള അംശകസംജ്ഞാദികളെ ചൊല്ലുന്നു. അവിടെ നാളെ അശ്വിന്യാദിനക്ഷത്രങ്ങളെ ജന്മാദി ക്ഷേത്രകാദിസംജ്ഞ ഉണ്ടെന്നു ചൊല്ലുന്നു—

അശ്വിനീപ്രഥമാശ്ചൎക്ഷാഃ
ക്രമാജ്ജന്മാദിസംജ്ഞിതാഃ

ഏവം ത്രിഭിസ്ത്രിഭിസ്താരൈ-
ർന്നവവാരം ഭവന്തി തേ.

അശ്വിനിതുടങ്ങിയുള്ള നാളിരുപത്തേഴിനും ഓരോന്നിനു നന്നാലല്ലൊ കാലാകുന്നു. അപ്പോഴെ ഇരുപത്തേഴു നാളും കൂട്ടീട്ടു നൂറെറട്ടുകാലുണ്ടാം. അവിടെ അശ്വിനിമുതൽക്കാൽതുടങ്ങിയുള്ള ഇന്നൂറെറട്ടു കാലുകൾക്കും ക്രമത്താലെ മേഷാദിസംജ്ഞയുണ്ട്. അപ്പോഴെ ഇരുപത്തേഴുനാളുമൊരുവട്ടം കഴിയുമ്പോൾ പന്ത്രണ്ടു രാശിയുമൊൻപതുവട്ടം കഴിയുമല്ലൊതാൻ. അശ്വതി, ഭരണി, കാർത്തിക ഇമ്മൂന്നുനാളും കഴിയുമ്പോൾ മേഷാദിരാശികൾ പന്ത്രണ്ടും ഒരുവട്ടം കഴിയും. പിന്നെ രോഹിണി, മകയിരം, തിരുവാതിര ഇമ്മൂന്നുനാളും കഴിയുമ്പോഴും മേഷാദിരാശികൾ പന്ത്രണ്ടുമൊരുവട്ടംകൂടി കഴിയും. ഈവണ്ണം ക്രമത്താലെ കണ്ടുകൊൾക. എന്നാൽ അശ്വതിയുടെ മുതൽക്കാൽ മേടക്കാൽ, രണ്ടാംകാലിടവക്കാൽ, മൂന്നാംകാൽ മിഥുനക്കാൽ, നാലാംകാൽ കർക്കടകക്കാൽ, ഭരണിയുടെ മുതൽക്കാൽ ചിങ്ങക്കാൽ, രണ്ടാംകാൽ കന്നിക്കാൽ, മൂന്നാംകാൽ തുലാക്കാൽ, നാലാംകാൽ വൃശ്ചികക്കാൽ, കാർത്തികയുടെ മുതൽക്കാൽ ധനുക്കാൽ, രണ്ടാംകാൽ മകരക്കാൽ, മൂന്നാംകാൽ കുംഭക്കാൽ, നാലാംകാൽ മീനക്കാൽ ഇങ്ങനെ മൂന്നുനാളുകൊണ്ടു പന്ത്രണ്ടുരാശിയുമൊരുവട്ടം കഴിയും. ഇനി രോഹിണ്യാദികൾ മുമ്മൂന്നിനേക്കൊണ്ടും ഈവണ്ണംതന്നെ കണ്ടുകൊൾക.

ഇനി മേഷാദിരാശികളുടെയും മേഷാദ്യംശകങ്ങളുടെയും അധിപന്മാരെ ചൊല്ലുന്നു:—

ഭൗമകാവ്യജ്ഞചന്ദ്രാർക്ക-
ബുധശുക്രകുജാ ഗുരുഃ
മന്ദാർക്കിജീവാ മേഷാദി
രാശ്യംശപതയഃ ക്രമാൽ.

മേടത്തെയും മേടക്കാലിന്നംശകത്തെയും ഉടയതു ചൊവ്വ. ഇടവത്തെയും ഇടവക്കാലംശകത്തെയും ഉടയതു ശുക്രൻ. മിഥുനം ബുധൻ. കർക്കടകം ചന്ദ്രൻ. ചിങ്ങം ആദിത്യൻ. കന്നി ബുധൻ. തുലാം ശുക്രൻ. വൃശ്ചികം ചൊവ്വ. ധനു വ്യാഴം. മകരം ശനി.

കാരം ശനി. മീനത്തെയും മീനകാലിനേയുമുടയവൻ വ്യാഴം. ഇങ്ങനെ രാശിയുടേയും അംശകങ്ങളുടേയും അധിപന്മാർ.

ഇനിപ്പിറന്നാൾതുടങ്ങിയുള്ള നാളുകളുടെ പേരുകളെച്ചൊല്ലുന്നു:—

ജന്മസമ്പദ്വിപൽക്ഷേമ
പ്രത്യരഃ സാധകോ വധഃ
മൈത്രം പരമമൈത്രം ച
ജന്മാദീനി പുനഃ പുനഃ.

പിറന്നാളും പക്കപ്പിറന്നാൾ രണ്ടും ഇവ മൂന്നിനും ജന്മം എന്നു പേർ. ഇവ മൂന്നിന്റെയുമടുത്തമേലെ നാളുകൾക്കു സമ്പൽ എന്നു പേർ. മൂന്നാംനാളുകൾക്കു വിപത്തു്. നാലാമതു ക്ഷേമം. അഞ്ചാമതു പ്രത്യരം. ആറാമതു സാധകം. ഏഴാമതു വധം. എട്ടാമതു മൈത്രം. ജന്മനക്ഷത്രങ്ങളുടെ ഒൻപതാംനാളുകൾക്കു പരമമൈത്രം എന്നു പേർ.

ഇനിപ്പിറന്നാളും പക്കപ്പിറന്നാളും വർജ്ജിക്കേണ്ടുന്നവയെച്ചൊല്ലുന്നു:—

ചൌളവ്രതസ്നാനസേക-
ശസ്ത്രസീമന്തഭേഷജേ
ഗോദാനേ കർണ്ണവേധേ ച
വർജ്ജയേൽ ജന്മത്രയം.

അഗ്നിനിയം, വ്രതങ്ങൾകൊള്ളുവാനും, ചൗളം, വേളി ശ്ലേഷം, ചുരികകെട്ടുക, സീമന്തം, ഔഷധസേവ, ഗോദാനം കൊള്ളുവാൻ, കാതുകുത്തുക ഇവ ഒൻപതിന്നും പിറന്നാളും പക്കപ്പിറന്നാളുകളും വർജ്ജിക്കണം. ഇളയതു്. യജുർവേദികൾ വ്രതത്തിന്നു് ഇവറെറ വർജ്ജിയാതെയുമുണ്ടു ചിലർ. ആവശ്യകത്തിങ്കൽ ഗോദാനം വ്രതത്തിന്നൊ ഇവറെറ വർജ്ജിച്ചുകൂടല്ലോ. ഇതു ചൗളത്തിന്നാൾതന്നെ വേണമല്ലോ എന്നു നിയമമുണ്ടു്. എന്നിട്ടു മററൊന്നിനാകിൽ വർജ്ജിച്ചുകളകയത്രെ മുഖ്യമാകുന്നതു്. എങ്കിലും ഗോദാനം കൊള്ളുവാനൊഴിവാനും ഇവറെറ വർജ്ജിക്ക ഇളയതു്.

ഷോഡശേ വഷേ ഗോദാനം
തസ്യ ചൌളവൽ പ്രതിപത്തിരവസാനം ച.

എന്നല്ലോ ബോധായനഗ്രന്ഥം. എന്നിട്ടു്.

ക്ഷൗരം, ദേവപൂജ, ബ്രാഹ്മണപൂജ, ദാനംചെയ്ക ഇത്യാദികൾ അവറ്റിന്നും, ആഭരണമിടുവാനും ഇവയഞ്ചിനും പിറന്നാളുകൾ മൂന്നും നന്ന്. പിറന്നാളും പക്കപ്പിറന്നാളുകളും വർജ്ജിക്കേണ്ടതു ചൊല്ലിയവയ്ക്കുതന്നെയത്രെ ആചാരം.

ഇനി ബലാബലമറിവാൻ പഞ്ചാശികയിൽ ചൊല്ലിയതു കൂടി എഴുതിവെക്കുന്നു.

കർണ്ണവേധെ ത്യജേജ്ജന്മ-
ത്രയമൌഷധശസ്ത്രയോഃ
സേകസീമന്തഗോദാന
സ്നാനപ്രൌഢവ്രതേഷു ച.

നാമാന്നപ്രാശനേഷ്വാദ്യം
വിവാഹേ പുരുഷസ്യ തൽ
വർജ്ജ്യന്നിന്ദിതമന്യേഷു
ശസ്തം വാസോനവാന്നയോഃ

ത്യാജ്യം ക്ഷൌരവ്രതസ്നാന-
ഗോദാനേഷൂപനീതിഷു.

ഇങ്ങനെ.

ഇവിടെ 'നിന്ദിതമന്യേഷു' എന്നു ചൊല്ലിയതും വർജ്ജിക്കുമാറത്രെ ആചാരം കാണുന്നതു്.

ഇനി എല്ലാററിന്നും വർജ്ജിക്കേണ്ടുന്ന മൂന്നാംനാൾ അഞ്ചാംനാൾ ഇത്യാദികളെച്ചൊല്ലുന്നു:—

ആദ്യാത്തു ജന്മനക്ഷത്രാത്
ത്രിപഞ്ചസപ്തതാരകാഃ
വിശേഷതോ വർജ്ജനീയാ-
സ്സർവേഷു ശുഭകർമ്മസു.

സപ്തം എന്നു് ഏഴ്. സപ്തതാരകം എന്നു് ഏഴാംനാൾ നടേത്തെപ്പിറന്നാൾ തുടങ്ങീട്ടു മൂന്നാംനാളും, അഞ്ചാംനാളും, ഏഴാംനാളും മുഴുവൻ വർജ്ജിക്കേണമെല്ലാകർമ്മങ്ങൾക്കും.

ദ്വിതീയജന്മതാരേഷു
ക്രവേദാഗ്ന്യംശകാംസ്ത്യജേൽ.

ക എന്ന് ഒന്ന്. വേദം എന്ന നാല്. അഗ്നി എന്ന മൂന്ന്. പക്കപ്പിറന്നാളുകൾ രണ്ടല്ലൊ ഉള്ളൂ. അതിൽ നടേത്തേതിനെ ദ്വിതീയജന്മഭം എന്നചൊല്ലി. അപ്പൊഴാ നടേത്തെപ്പക്കപ്പിറന്നാൾ തുടങ്ങീട്ട മൂന്നാംനാളുടെ മുതല്ക്കാലും അഞ്ചാംനാളുടെ നാലാംകാലും ഏഴാംനാളുടെ മൂന്നാംകാലും വൎജ്ജിക്കണം. ഇതുതന്നെ പരല്പേരുകൊണ്ട ചൊല്ലുന്നുണ്ട്. രണ്ടാംപിറന്നാളാകുന്ന നടേത്തെ പക്കപ്പിറന്നാൾതുടങ്ങി ഗോകാനനാളുകളിൽ ക്രമത്താലെ കാവാലികാലുകളെ വൎജ്ജിക്ക.

തൃതീയജന്മതാരേഷു
പാപഭാഗാൻ വിവൎജ്ജയേൽ.

മൂന്നാംപിറന്നാളായതു രണ്ടാംപക്കപ്പിറന്നാൾ. ഒടുക്കത്തെ പക്കപ്പിറന്നാൾ തുടങ്ങീട്ട മൂന്നഞ്ചേഴാംനാളുകളിലെ പാപാംശകങ്ങളെ വൎജ്ജിക്ക. അവിടെ ആദിത്യനം, ക്ഷീണചന്ദ്രനം, പാപികളോടുകൂടിയ ബുധനം പാപിയല്ലൊ. ഇങ്ങനെയത്രെ അംഗീകരിക്കുന്നു. അവിടെ മൂന്നാംപിറന്നാൾതുടങ്ങീട്ട മൂന്നഞ്ചേഴാംനാളുകളിലെ പാപാംശകങ്ങളെ ഒക്കെ വൎജ്ജിക്കണം എന്നല്ലൊ ചൊല്ലി. അപ്പാപാംശകങ്ങളെ ഒക്കെ വൎജ്ജിക്കിലാം. വേണ്ടാ. കാവാലികാലുകളിൽ വരുന്ന പാപാംശകങ്ങളെ വൎജ്ജിക്കേണ്ടു. അതല്ലാത്തവറ്റെ കൊള്ളാം എന്നചൊല്ലുന്നു.

ത്രിപഞ്ചസപ്തതാരേഷു
ക്രമാദന്ത്യേഷു കേചന
വദന്ത്യുഗ്രാംശകാ ത്യാജ്യാഃ
കുവേദാഗ്നിമിതാ നചേൽ.

ഒടുക്കത്തെ പക്കപ്പിറന്നാളുടെ മൂന്നാംനാളിൽ മുതല്ക്കാലിൽ വരുന്ന പാപാംശകം എങ്കിലെ വൎജ്ജിക്കേണ്ടു. മുതല്ക്കാലിലെന്നിയെ വരുന്ന പാപാംശകങ്ങളെ കൊള്ളാം. അഞ്ചാംനാളിൽ പാപാംശകം നാലാംകാലിൽ വരികിലെ വൎജ്ജിക്കേണ്ടു. നാലാംകാലിലെന്നിയെ വരുന്ന പാപാംശകങ്ങളെ കൊള്ളാം. ഏഴാംനാളിലെ പാപാംശകം മൂന്നാംകാലായി വരികിലെ വൎജ്ജിക്കേണ്ടു. മൂന്നാംകാലിലെന്നിയെവരുന്ന പാപാംശങ്ങളെ കൊള്ളാം. അപ്പൊഴാ ഒടുക്കത്തെ പക്കപ്പിറന്നാൾതുടങ്ങി മൂന്നഞ്ചേഴാംനാളുകളിൽ

ക്രമത്താലെ കാവാലിക്കാലുകളും പാപാംശകവുമൊരുമിച്ചുവരികി
ലെ വൎജ്ജിക്കേണ്ടു. കാവാലിക്കാലുകളെന്നിയെ വരുന്ന പാപാം
ശകങ്ങളെ കൈക്കൊള്ളാം. പാപാംശകങ്ങളല്ലായ്കിൽ കാവാലിക്കാലുക
ളെയും കൊള്ളാം എന്നു ചൊതാം. ഇങ്ങനെ ചൊല്ലുന്നു ചിലർ.
പൊഷമനതിവണ്ണംതന്നെ ആചാരം. ഇനി ഉള്ളിവപെരുർ
കഴിഞ്ഞു വടക്ക് ഒട്ടകത്തെപ്പാല്പ്പിറന്നാം തുടങ്ങി തെക്കോട്ട
വേണാട്ടുകരകഴിവോളം ഇങ്ങനെതന്നെയത്രെ ആചാരം. ഉള്ളിവ
പെരുരമിങ്ങനെതന്നെയത്രെ ആചാരം. പൊഷമനാളു നിന്നുതുടങ്ങി
തെക്കോട്ട വേണാട്ടുകരകഴിവോളം ഇങ്ങനെതന്നെയത്രെ ആ
ചാരം. ഇനി ഉള്ളിവപെരുർകഴിഞ്ഞു വടക്ക് ഒട്ടകത്തെപ്പിറ
ന്നാം തുടങ്ങി മൂന്നത്ത്യോരംനാളിലെപ്പാപാംശകങ്ങളെ വൎജ്ജിക്ക
ചെറ്റില്ലയത്രെ ആചാരം എന്നറിഞ്ഞിലതാറാം. അതു കേട്ടു നിൎണ്ണ
യിച്ചുകൊൾക.



അഷ്ടാശീതിതമം ഭഗം
വൈനാശാഖ്യം വിവൎജ്ജയേൽ
അഷ്ടോത്തരശതാംശം ച
ജന്മാംശാത് സൎവ്വകൎമ്മസു.

ഒരു നാളിക്ക നാലല്ലൊ കാലുള്ളു. അവററിൽ എതുകാലിലിവൻ
പിറന്നു അക്കാൽതുടങ്ങി എണ്പത്തെട്ടാംകാലും, നൂറെറട്ടാംകാലും
എല്ലാററിലും വൎജ്ജിക്ക. പിറന്നാളുടെ ഇരുപത്തിരണ്ടാംനാളിൽ
താൻ, ഇരുപത്തിമൂന്നാംനാളിൽതാൻ വരും ഒരംശം എണ്
പത്തെട്ടാംകാല്. യാതൊരുനാളിലും മുതല്ക്കാൽപിറക്കുന്നുവെ
ങ്കിൽ പിറന്നാളിന്റെ ഇരുപത്തുരണ്ടാംനാളിലെ നാലാംകാൽ
എണ്പത്തെട്ടാംകാലായതു്. രണ്ടാംകാൽപിറക്കിൽ ഇരുപത്തി
മൂന്നാംനാളിലെ മുതല്ക്കാൽ. മൂന്നാംകാൽപിറക്കിൽ ഇരുപത്തി
മൂന്നാംനാളിലെ രണ്ടാംകാൽ. നാലാംകാൽപിറക്കിൽ ഇരുപത്തി
മൂന്നാംനാളിലെ മൂന്നാംകാൽ എണ്പത്തെട്ടാംകാലായതു്. എ
ണ്പത്തെട്ടാംകാലിനു വൈനാശികക്കാലെന്നു പേർ. ഇവൻ
പിറന്നകാലുടെ അടുത്തു കീഴെക്കാൽ നൂറെറട്ടാംകാലായതു്,
അതൊ ഇരുപത്തേഴുനാളുംകൂടീട്ടു നൂറെറട്ടല്ലൊ കാലുള്ളു
എന്നിട്ട്. അന്നൂറെറട്ടാംകാലുമെല്ലാററിലും വൎജ്ജിക്ക.

വെളുക്കും, വെളുത്തപക്ഷത്തിലും, ശാസ്ത്രാതിരാകനമാരിയവക്കും വ ൎജ്ജിക്കണം. പിന്നെ ഗൎഭമുണ്ടായാൽതുടങ്ങീട്ടു പ്രസവിച്ചോളം ഗൎഭിണിക്കുതന്നെ വൎജ്ജിക്കേണ്ടു. പിറന്നാൽ പിന്നെയുള്ള കൎമ്മങ്ങൾക്ക് ഒക്കെയും ചെറിയവനു തന്നെ വൎജ്ജിക്കേണ്ടു. അവിടെ ഉപനയനത്തിന്നു വിശേഷമുണ്ട്. അതിന് ഉപനിക്കു ന്നവന്റെ അഷ്ടമരാശിയും, അഷ്ടമരാശിക്കൂറുകളുടെ വൎജ്ജിക്ക ണം. അവന്റെ മൂന്നാമേഴാംനാളിത്യാദികളെല്ലാം വൎജ്ജിക്ക മറില്ലതാനും.

ആചാൎയ്യാഷ്ടമഗം നിത്യം
നാമധേയാദികൎമ്മസു
ചന്ദ്രിശമചാന്യദി ത്യാജ്യ-
മുപനീതസ്യ വിശേഷതഃ.

എന്നുണ്ടല്ലോ പ്രമാണം.

ഇങ്ങനെ പിറന്നാൾ, പക്കപ്പിറന്നാൾ, മൂന്നേഴാംനാൾ, അഷ്ടമരാശി ഇത്യാദികളുടെ ആചാരസ്ഥിതി ചൊല്ലീതായി.

ഇനി വൎജ്ജ്യമറിവാൻ ചില ഗ്രന്ഥങ്ങളെക്കൂടി എഴുതി യേക്കുന്നു.

ഗൎഗ്ഗഃ.

ശ്രാദ്ധം യാത്രാം ചികിത്സാം ച
മൈഥുനാഭ്യഞ്ജനം തഥാ
ചൌളോപനയനാദീനി
വൎജ്ജയേൽ ത്രിഷു ജന്മസു.

ദേവരാതഃ.

യാത്രാക്ഷൗരവിവാഹവാഹനരണ-
പ്രേതക്രിയാസാഹസാ
ഗോദാനവ്രതമൌഞ്ജിബന്ധവനിതാ-
സ്നാനാന്നഭുക്തിക്രിയാഃ
സീമന്തൌഷധതൈലമാംസഭജനം
വാസ്തുപ്രതിഷ്ഠാലയാ
വൎജ്ജ്യാ ജന്മഭപഞ്ചതിഥേഷു സകലാഃ
ക്രൂരശ്ചാദിനിന്ദ്യാഃ ക്രിയാഃ.

ഇങ്ങനെ.

ശ്രീപതിഃ.

ഭൈഷജ്യസ്നാനവിവാഹയാത്രാഃ
ക്ഷൌരം സമാവൎത്തനമുഖ്യകാൎയ്യേഃ
യാനാധിരോഹാഹവച്ചൂപനായനം ച
ശ്രാദ്ധം ത്രിജന്മസ്വപി വൎജ്ജനീയാഃ.

ഇങ്ങിനെ.

ദേവരാതഃ.

വിദ്യാഭൂഷണവസ്ത്രധാരിക്രയജപാ
വേശ്മാദികം ശാന്തികം
വേദാദ്ധ്യയപുരാണഭാരതമഹാ-
സ്മൃത്യാദിസംകീൎത്തനം
ദാനസ്നാനസുഗന്ധമാല്യഭരണം
മംഗല്യനാദിക്രിയാം
കൎമ്മാജന്മദിനേ ജന്മതേഷു ഇതരാ-
ദാനീചിജാദ്യുച്ചനം.

ഇങ്ങിനെ.

നാരദഃ.

ജന്മൎക്ഷാദ്ദശമം തതോഽപി ദശമ-
ജ്ജന്മൎക്ഷമിത്യുച്യതേ
ത്രിഷ്വാദ്യാദ്ദശമം തദൎദ്ധഫലദ-
ന്തസ്മാത്തദൎദ്ധം ഫലം.

ഇങ്ങിനെ.

പഞ്ചാശികയിലത്രെ മുൻപെ ചൊല്ലീട്ടും ചെയ്യല്ലല്ലൊ.

സൎവ്വാണേവ വിപത്ത്രിപഞ്ചമവധ-
ഷ്വാദ്യേഷു ശേഷാംശകാ-
നന്ത്യേഷ്വാദ്യതുരീയപാദകമിതാ-
നന്ത്യേഷു വാ വൎജ്ജയേൽ
സൎവ്വത്രൈവ ബലവാൻ ശുഭാംശകഗതോ
ദൃഷ്ടശ്ച സൌമ്യഗ്രഹൈ-
ൎജ്ജന്മപ്രത്യരജാനപി പദായഭവാൻ
ദോഷാനപിവ്യുൎബ്ബാധതേ.

ഇതു മാധവീയം.

അഗസ്ത്യഃ.

ജന്മതാരാദിതാരാസു
വിപത്പ്രത്യരനൈധനാഃ
പര്യായേ പ്രഥമേ വർജ്ജ്യാ
ദ്വിതീയേ ത്വങ്ഘ്രയസ്ത്രയഃ.

പാദാസ്ത്യാജ്യാസ് തൃതീയേ തു
സർവ്വാസ്താരാശ്ച ശോഭനാഃ.

ഇതി.

ഇദമതിയുക്തതരമാഗസ്ത്യവചനാനുസാരി.

തഥാഹി.

പ്രഥമേ സകലം ത്യാജ്യം
ദ്വിതീയേ ത്വംശകാംസ്ത്യജേൽ
തൃതീയേ സകലം ഗ്രാഹ്യം
വിനാ വൈനാശികാഹ്വയം.

പിറന്നാളും പക്കപ്പിറന്നാളുകളും ഇടങ്ങി മൂന്നഞ്ചേഴാംനാൾ ക്രമത്താലെ കാലാലികളെല്ലാം വർജ്ജിക്കേണ്ടു. മറ്റെക്കാലുകൾ കൊള്ളാമെന്നത്രെ ചിലർ ചൊല്ലുന്നു.

നാരദഃ.

വിപത്കരാസു താരാസു
വിപദസ്സംഭവന്തി ഹി
ആദ്യംശസ്തത്ര ദോഷായ
വിദ്യാദന്യേ ശുഭാവഹാഃ.

ജാതസ്യ പഞ്ചമർക്ഷോ യഃ
പ്രത്യരാഖ്യസ്സ നാശദഃ
ചതുർത്ഥാംശോഽത്ര ദോഷായ
ശേഷാസ്സർവ്വാഃ ശുഭാവഹാഃ.

വധാഖ്യസ്സപ്തമർക്ഷസ്സ്യാൽ
വധായ യതതേ സ്വയം
തൃതീയാംശസ്സ ദോഷായ
വിദ്യാദന്യേ ശുഭാവഹാഃ.

ഇതി.

ബൃഹസ്പതിഃ.

വിപത്തി പ്രത്യരവധേ
  പ്രഥമാവൃത്തിഭാഗതഃ
വിനാന്ത്യാംശാശ്ശുഭാസ്സർവ്വേ
  സർവ്വേഷു ശുഭകർമ്മസു.

വിപത്തി പ്രഥമം പാദം
  പ്രത്യരേ തു ചതുർത്ഥകം
വധാഖ്യേ ച തൃതീയാംശം
  വർജ്ജ്യമംശേതരാശ്ശുഭാഃ.

എന്നുമൊരു ഗ്രന്ഥം കണ്ടു.

മൂന്നഞ്ചേഴാംനാളുകളിൽ അഞ്ചാംനാളിന്നു ദോഷം കുറവു. അഞ്ചാംനാളിലേക്കാട്ടിൽ ദോഷമേറും മൂന്നാംനാളിന്ന്. അതിനേക്കാൾ ദോഷമേറും ഏഴാംനാളിന്ന്.

ബൃഹസ്പതിഃ.

ജന്മകർമ്മപ്രതിഷ്ഠാഖ്യ-
  നക്ഷത്രേഭ്യഃ ക്രമാദമീ
സമ്പദ്വിപത്തഥാ ക്ഷേമ-
  പ്രത്യരം സാധകോ വധഃ.

മൈത്രം പരമമൈത്രം ച
  നവസംജ്ഞാസ്തു കർമ്മണാം
സ്വസംജ്ഞാഭിസ്സമം തേഷാം
  കൃതം ജന്മനി തൈഃ ഫലം.

ഇതി.

ഭരദ്വാജഃ.

ജന്മർക്ഷേ ദേഹനാശായ
  കൃതം കർമ്മ ഭവിഷ്യതി
സമ്പത്കരേ തു യൽ കർമ്മ
  സമ്പദാമാസ്പദം ഭവേൽ.

വ്യാപദം കുരുതേ യസ്മാ-
  ദ്വിപത്കരമിതി സ്മൃതം
ക്ഷേമേണ സുകൃതം കാര്യം
  ക്ഷേമാരോഗ്യകരം ഭവേൽ.

പിറന്നക്കൂറിന്റെ ആറാംരാശിയും പന്ത്രണ്ടാംരാശിയുംകൂടി വൎജ്ജിക്കേണം എന്നുമുണ്ടു ഗ്രന്ഥങ്ങളിൽ.

ത്യജന്തി ഷഷ്ഠവ്യയൌ ചാന്യേ

എന്നു മാധവീയം.

ഷഷ്ഠോऽഷ്ടമോ ദ്വാദശകശ്ച രാശി-
ശ്ശുഭേഷു കൎമ്മസ്വതിഗൎഹണീയഃ.

എന്നുമുണ്ടൊന്നുകണ്ടു.

പിറന്നനാളുടെ ഇരുപത്തിരണ്ടാംനാളും നാളിൽപിറന്ന കാലുടെ എൺപത്തെട്ടാംകാലുംകൂടി വൎജ്ജിക്കണം എന്നുണ്ടു ചിലർ ചൊല്ലുന്നു.

നാരദഃ.

വൈനാശികസ്തു നക്ഷത്രാദ്
ഭാവിശേർക്ഷോ വിനാശദഃ
അഷ്ടാശീത്യംശകോ ലഗ്നാ-
ജ്ജന്മനശ്ച വിനാശദഃ.

“ഇരുപത്തുകഴിഞ്ഞുള്ള രണ്ടാംനാളും” എന്നു താമരനല്ലൂർ.

എൺപത്തെട്ടാംകാൽ എതൊരു നാളിൽ വരുന്നു അന്നാളുമുഴുവൻ വൎജ്ജിക്കണം എന്നുണ്ടു മാധവീയത്തിൽ.

അഷ്ടാശീതിതമോംശോ
യസ്മിഞ്ജന്മാദിഗണനയാ ഭവതി
വൈനാശികന്തദൃക്ഷം
ത്യജന്തി കേചിത്തമേവാംശം.

മൂന്നഞ്ചേഴാംനാളുകളുടെ ദോഷത്തിന്നപവാദം മാധവീയത്തിലെ തന്നെ മുൻപെ ചൊല്ലിയല്ലൊ. ‘സത്കൎമ്മ ബാധവാൻ’ ഇത്യാദി.

ഇനി മുഹൂൎത്താന്തരം.

ശുഭവൎഗ്ഗഗതശ്ചന്ദ്ര-
ശ്ശുഭകൎമ്മാ ശുഭേക്ഷിതഃ
ത്രിജന്മപ്രത്യരവിപ-
ദ്വധദോഷാനപോഹതി.

ഇതി.

അഥാഷ്ടമരാശ്യപവാദഃ മാധവീയേ.

സ്വകീയജന്മാഷ്ടമരാശിപത്യോർ-
മൈത്ര്യാ ന ജന്മാഷ്ടമരാശിദോഷഃ

മുഹൂർത്തരത്നേ.

ജന്മാഷ്ടമേശമിത്രത്വേ
രാശിർജ്ജന്മാഷ്ടമോ പരഃ
അഷ്ടമേശേതി ശബ്ദേന
ഖരപോഽഭിമതഃ കില.

ഖരപ ഇതി ദ്വാവിംശദ്ദ്രേക്കാണാധിപതിഃ.

നാരദഃ.

ജന്മേശമൃത്യുരാശീശൌ
മിഥോ മിത്രം യദാ തദാ
ജന്മാഷ്ടമസ്ഥചന്ദ്രോത്ഥ-
ദോഷോ ഭംഗത്വമാവ്രജേൽ.

ഇതി.

അഥ വൈനാശികാപവാദഃ മാധവീയേ.

ജന്മേശകർമ്മേശപരമിത്രഭാവഃ
ക്ഷിണോതി വൈനാശികദോഷമുഗ്രം.

ജന്മകർമ്മർക്ഷനാഥൌ ദ്വൌ
മിഥോ മിത്രം യദാ തദാ
വൈനാശികാംശകോല്പന്ന-
ദോഷോ ഭംഗത്വമാപ്നുയാൽ.

എന്നുമുണ്ടൊന്നുകണ്ടു.

മുഹൂർത്തരത്നേ അഷ്ടാശീതിതമാംശപഃ കർമ്മേശശബ്ദേന ഭണിതഃ.

ജന്മകർമ്മേശമിത്രത്വേ
വൈനാശികമദൂഷികം
തഥാ കർമ്മേശശബ്ദേന
ഹാർദ്ദാംശപ ഇതീരിതഃ.

ഇതി.

അഥാഷ്ടമരാശ്യംശാപവാദഃ മുഹൂർത്തരത്നേ.

അഷ്ടമാംശഗതശ്ചന്ദ്രോ
നേഷ്ടസ്സർവേഷു കർമ്മസു
ശുഭാംശകേ പ്രശസ്തസ്സ്യാ-
ന്ന തു ഭൃഗ്വംശകേ സദാ.

പാപാംശാ വിവർജ്ജ്യാസ്സ്യുഃ
കൃഷ്ണപക്ഷേ വിശേഷതഃ
സൌമ്യാംശകാഃ പ്രശസ്താസ്സ്യുഃ
പൂർവപക്ഷേ ശശീ ശുഭഃ.

തുലാംശകഗതശ്ചാപി
ചന്ദ്രഃ പൂർണ്ണോ ന ദോഷദഃ
പൂർണ്ണോഽപി ന വൃഷാംശേഽഥാ
ന്ത്യാംശേ സദ്ഭിരിഷ്യതേ.

അഥ ലഗ്നാഷ്ടമാപവാദഃ മുഹൂർത്തരത്നേ.

ലഗ്നാഷ്ടമർക്ഷേ സർവത്ര
രാശിമാത്രം വിവർജ്ജയേൽ
ത്രിംശദംശാണയോഽന്ത്യേ വ
ഷഷ്ഠിരേവ്യധന്യ മധ്യമാഃ.

തതഃ പരം തു നോ ദോഷ
ഇതി വിദ്വദ്ഭിരീരിതഃ
തതഃ പരം ന ദോഷായ
ലഗ്നേ സൌമ്യയുതേക്ഷിതേ

ബലാബലമറിവാനത്രെ ഈ ഗ്രന്ഥങ്ങളെക്കൂടി എഴുതി. ആചാര സ്ഥിതിയറിവാനല്ല. മുമ്പിൽ മൂലത്തിൽ ചൊല്ലിയവണ്ണം തന്നെയത്രെ ആചാരസ്ഥിതി.

ഇതി പരമഹംസപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ
കാലദീപകവ്യാഖ്യാനേ ബാലശങ്കരനാമ്നി
കർത്തൃവർജ്ജനാദികഥനനാമ
ഷഷ്ഠോഽധ്യായഃ.

---

## അഥൈകാദശോഽദ്ധ്യായഃ.

## സാവനാദികാലമാനനിരൂപണം.

ഇനി സാവനാദികാലമാനങ്ങളിൽ ഇന്നതിന്ന് ഇന്നതു കൊള്ളേണ്ടുവതു് എന്നു ചൊല്ലുന്നു:—

സാവനസ്സമ്മതഃ കാലോ
വ്രതസീമന്തപുംസവേ
ചൌളോപനീത്യോസ്സൌരോഽപി
ചാന്ദ്രോഽപ്യാപദി ഭോജനേ.

വ്രതങ്ങൾ, സീമന്തം, പുംസവനം ഇവററിന്നു സാവനം കൊണ്ടത്രെ സംവത്സരവും മാസവും കണ്ടു ന്യായം. ചൌളത്തിന്നും ഉപനയനത്തിന്നും സാവനവും, സൌരവും ഇവ രണ്ടും കൊള്ളുന്നു. ചോറൂണിന്നു സാവനവും, സൌരവും കൊള്ളാം. ആപത്തിങ്കൽ ചാന്ദ്രവും കൂടി കൊള്ളാം.

ഇനി ഇവററിൽത്തന്നെ ചില വിശേഷങ്ങളുണ്ടല്ലൊ. അവററച്ചിലതു പറയുന്നുണ്ടു്. വ്രതത്തിന്നു സാവനംകാലം എന്നു ചൊല്ലിയിടത്തു രണ്ടുപ്രകാരം വരുമതു്. ഇത്രാണ്ടിൽ ഇന്ന വ്രതം കൊൾക എന്നു വിധിച്ചുള്ളേടത്തു സാവനംകൊണ്ടു വേണമുണ്ടു കാണ്മാൻ. അതെന്തു, 'ഷോഡശേ വർഷേ ഗോദാനം' എന്നുണ്ടല്ലൊ ഗോദാനത്തിന്നു വിധി. അവിടെ സാവനംകൊണ്ടു പതിനാറിൽ വേണമതു ചെയ്വാൻ. ഇതൊന്നു്. ഇനി മറെറതു്. ഒരാണ്ടേക്കു് ഇന്ന വ്രതം കൊള്ളു എന്നിയെ ആറു മാസത്തേക്കു കൊള്ളു എന്നതാൻ ഇത്യാദികാലത്തെ നിയമിക്കേണമല്ലൊ വ്രതംകൊള്ളുമ്പോൾ. അതിന്നും സാവനംകാലം വേണ്ടുവതു്. ഇങ്ങനെ രണ്ടുപ്രകാരം വരുന്നു. അവിടെ ഇത്രാണ്ടിൽ എന്നു ചൊല്ലിയേടത്തു ഗോദാനത്തിന്നു സൌരംകൊണ്ടും പതിനാറിലാചാരമുണ്ടു്. അവിടെയുണ്ടു വിചാരിക്കേണ്ടുവതു്. സൌരംകൊണ്ടു പതിനാറു തികഞ്ഞു. പതിനാറുതികയുന്ന ആട്ടപ്പിറന്നാൾ കഴിഞ്ഞതുമില്ല. അങ്ങനെ വരുമൊരിക്കൽ. ഇനി മറെറജാതിയും വരുമൊരിക്കൽ. പതിനാറുതികയുന്ന ആട്ടപ്പിറന്നാൾ കഴിഞ്ഞു പതിനേഴു തുടങ്ങി പിന്നെയും സൌരംകൊണ്ടു പതിനാറു തികഞ്ഞതുമില്ല. ഇങ്ങനെയും വരും. ഇവ രണ്ടുപൊഴുതുകളിലും ഗോദാനം കൊള്ളുമാറെ എന്നു പെരികെ വിചാരിക്കേണം. അപ്പൊഴുതുവരുന്ന പ്രകാരത്തെക്കാട്ടുന്നു.

മിഥുനഞായർപിറക്കുന്ന സംക്രാന്തികഴിഞ്ഞു നാലെ അശ്വതി പിറപ്പു ഒരുത്തൻ. ആ തിങ്കളിൽതന്നെ ഒടുക്കത്തെ അശ്വതി പിറപ്പു മറെറാരുത്തൻ. അവരിരുവരും പിന്നെ പതിനാറു തികയുന്ന ആട്ടപ്പിറന്നാൾ മിഥുനഞായറൊട്ടകത്തുവന്നു ഞായം എന്നൊ നിശ്ചയമല്ലൊ. ഇനി മറെറാരുജാതിയും വരുമെ. അവിടെ മിഥുനഞായർകഴിയുന്ന സംക്രാന്തിക്കുമുൻപെ അന്ന് അശ്വതി പിറപ്പു ഒരുത്തൻ. അമ്മിഥുനഞായറാശിയിലെ അശ്വതി പിറപ്പു മറെറാരുത്തൻ. അവരിരുവരും പിന്നെപ്പതിനാറുതികയുന്ന ആട്ടപ്പിറന്നാൾ മിഥുനഞായറൊട്ടാമിടവന്നു ഞായം എന്നു നിശ്ചയമത്രെ. ഇനി മിഥുനഞായർ പത്താം തീയതി പിറപ്പു ഒരുത്തൻ, അവൻ പിന്നെപ്പതിനാറുതികയുന്ന ആട്ടപ്പിറന്നാൾ പന്ത്രണ്ടാംതീയതിക്കടുത്തു വരുമത്രെ എന്നു നിശ്ചയം. എന്നാൽ ആട്ടപ്പിറന്നാൾകൊണ്ടു പതിനാറുതികയുകയും സൌരംകൊണ്ടു പതിനാറുതികയാതെയും ഒരുദിവസംതന്നെ വരികയുമില്ല എന്നുവരും.

ഇനി സൌരംകൊണ്ടു പതിനാറുതികയുന്നേടം നിശ്ചയിച്ചറിവാനുപായം പതിനാറു തികയുന്ന ആട്ടപ്പിറന്നാൾ വരുന്ന തിങ്കളിൽ ഇവന്റെ ജന്മകാലത്തിങ്കലെ ആദിത്യസ്ഫുടം പോലെ തന്നെ ആദിത്യസ്ഫുടം വരുന്നു യാതൊരിക്കൽ അപ്പോൾ സൌരംകൊണ്ടു പതിനാറു തികയുന്നു. ഇങ്ങനെ. എന്നാൽ ആട്ടപ്പിറന്നാൾ കണ്ടപ്പോൾ പതിനേഴുതുടങ്ങി സൌരംകൊണ്ടു കാണുമ്പോൾ പതിനാറു തികഞ്ഞതുമില്ല എന്നുവരുന്നേടവും സൌരംകൊണ്ടു പതിനേഴു തുടങ്ങി ആട്ടപ്പിറന്നാൾ കൊണ്ടു പതിനാറു തികഞ്ഞതുമില്ല എന്നുവരുന്നേടവും ഇവ രണ്ടേടത്തും ശോഭനവും കൊള്ളാമൊ എന്നു പെരികെ പണ്ടരോടും ചോദിക്കണം. അതൊ രണ്ടുതികയുന്ന ആട്ടപ്പിറന്നാൾ നക്ഷത്രഹോമം കാലംക്കൂട്ടുക എന്നൊരു പക്ഷം, പതിമൂന്നാം പിറന്നാൾക്കു കാലംക്കൂട്ടുക എന്നുമുണ്ടൊരുപക്ഷം.

ഇനി ആശൌചം നിരൂപിക്കുന്നേടത്തു രണ്ടാണ്ടുതികയുന്ന ആട്ടപ്പിറന്നാളിങ്കൽ ചൌളത്തിന്നു കാലം തുടങ്ങുന്നു. പിന്നെ ഏഴാണ്ടുതികയുന്ന ആട്ടപ്പിറന്നാളിങ്കൽ ഉപനയനത്തിന്നു കാലം തുടങ്ങുന്നു. പിന്നെ പെൺകൊടുപ്പാൻ പതിമൂന്നാണ്ടുതികയുന്ന ആട്ടപ്പിറന്നാളിങ്കൽ കാലം തുടങ്ങുന്നു. ഇങ്ങനെ ആട്ടപ്പിറ

നാൾക്ക തലനാളോടുകൂടെ മുൻപിലെ ആണ്ടു തികയുമാറും ആട്ടപ്പിറന്നാൾ പിന്നത്തെയാണ്ടു തുടങ്ങുമാറും ഇങ്ങനെയാകല്ലൊ ആചരൌ ത്തിങ്കൽ ആചാരസ്ഥിതിവരുത്തിയിരിക്കുന്നു സ്മാർത്തന്മാർ.

അവിടെ ആട്ടപ്പിറന്നാൾ ഉദയത്തിങ്കൽ ആരംഭമെന്നു ചിലർ. അതല്ല ആട്ടപ്പിറന്നാളുടെ തലനാൾരാത്രി ത്രിഭാഗോപക്രമത്തിങ്കൽ ആരംഭം എന്നു മററു ചിലർ. ഇങ്ങനെ രണ്ടുപക്ഷമെ അവിടെ കാണുന്നതുള്ളൂ. ആട്ടപ്പിറന്നാളിങ്കലത്രെ ആരംഭം എന്നവർക്കെല്ലാവർക്കുമനുവാദം. എന്നാൽ ഗോദാനത്തിന്നും പതിനാറു തികയുന്ന ആട്ടപ്പിറന്നാളിങ്കൽ അല്ലെല്ലീ പതിനാറു തികയുന്നു എന്നു തോന്നും. എന്നിയെ സൌരസാവനാദി കാലമാനങ്ങളിലൊന്നിലും മാറായല്ലൊ ഈ ആട്ടപ്പിറന്നാൾ. അപ്പൊളെങ്ങനെ ആട്ടപ്പിറന്നാൾ രണ്ടുമറുതികൊള്ളൂ എന്നുതോന്നും ജ്യോതിശ്ശാസ്ത്രം കാണുന്നോർക്കു. എന്നാലിവിടമിന്നും വിചാരിക്ക.

ഇനി വയസ്സിന്റെ ആരംഭം ജന്മകാലംതുടങ്ങീട്ടൊ മുഖ്യമല്ലൊ. ഗോദാനത്തിന്നു വയററാണ്ടുകൂടിക്കൊൾകയുമാം. അതു ഇരുന്നൂററുപത്തു സാവനദിനംകൂടിക്കൊൾക എന്നു ചിലർ. വയററാണ്ടുകൂടിക്കൊൾക എന്നു ചിലർ. വയററാണ്ടു ഒരാണ്ടുതന്നെകൂടിക്കൊൾക എന്നു മററു ചിലർ. അതു അന്നന്നു പ്രമാണഭൂതന്മാരോടുകേട്ടു നിർണ്ണയിക്ക. കേൾപ്പാനൊരുത്തരില്ലാത്തപ്പോൾ പന്തിരുനാക്ഷത്രമാസത്തിന്നു ഇരുന്നൂററെഴുപത്തിമൂന്നു സാവനദിനം കൂട്ടിക്കൊൾക. അതൊ ഗർഭാധാനദിവസം ദൈവഗത്യാ നിശ്ചയിച്ചറിഞ്ഞിരിക്കുന്നു എന്നാവൂ ഇരിപ്പതു എങ്കിൽ അദ്ദിവസം മുതലായ് കൊൾക അത്രെ വേണ്ടുവതും.

ഇനി യജുർവ്വേദികൾക്കു ഉപാകർമ്മത്തിന്നാൾ കൊള്ളുന്ന വ്രതങ്ങൾക്ക കാലത്തെ നിയമിക്കുന്നതു ചാന്ദ്രമത്രെ മാനം. സാവനമല്ല. അതൊ പക്ഷത്തെത്തന്നെ ആശ്രയിച്ചിട്ടു യാതൊന്നു ചെയ്യുന്നതു അതിന്നുകാലം ചാന്ദ്രമത്രെ എന്നുണ്ടു ന്യായം. അവിടെ വ്രതംകൊണ്ടിരിക്കുന്നനാൾ അധിമാസം മദ്ധ്യെ വരികിൽ അതുകഴിച്ചു കാലംകൂട്ടിയെ അതുകഴിയാവൂതും. ഇനി ഉപാകർമ്മത്തിന്നാളെന്നിയെ കൊള്ളുന്ന വ്രതങ്ങൾക്ക കാലം സാവനമത്രെ യജുർവ്വേദികൾക്കുമെന്നു നിശ്ചയം. അക്കൊണ്ടു വ്രതത്തിന്റെ മദ്ധ്യെ അധിമാസം വരികിൽ അതുകഴിക്കേണ്ടതാനാം കാലംകൂട്ടുവാൻ. അതതൊ

അധിമാസമൊ ചാന്ദ്രമത്രെയല്ലൊ. സാവനമത്രെ വ്രതത്തിന്നു കാലംകൊണ്ടതു് എന്നിട്ടു്. പുംസവനത്തിന്ന് അത്യാപത്തുകൾ നാക്ഷത്രമാസം കൊള്ളാമൊ എന്നു വിചാരിക്കേണം.

അത്രേഷ്ടസ്സാവനോ മാസോ
നാക്ഷത്രഃ കൈശ്ചിദിഷ്യതേ.

എന്നുണ്ടു മുഹൂർത്തദീപകത്തിൽ പുംസവനത്തിന്നു ചൊല്ലിയേടത്തുകണ്ടു. അതും കേട്ടു നിർണ്ണയിക്ക. കേൾപ്പാനൊരുക്കമില്ലാത്തപ്പോൾ സാവനംതന്നെ കൊൾക.

ഇനി സീമന്തത്തിന്നുണ്ടു ചിലവൈരസ്യം വന്നുതായം. അച്ഛനെൻറതാൻ, അമ്മയുടെതാൻ മരണമടുത്തു എന്നു നിർണ്ണയം വരും. സാവനംകൊണ്ടു് അഞ്ചാംതിങ്ങൾ ഗർഭത്തിന്നു് എന്നുംവന്നു. അവിടെ സൌരചാന്ദ്രനാക്ഷത്രങ്ങളിലൊന്നുകൊണ്ടു് അഞ്ചാംതിങ്ങളല്ലാതെയും വരും. അന്നു സീമന്തത്തിന്നു പൊഴുതുണ്ടു് എന്നു വരികിൽ അന്നു സീമന്തം ചെയ്കയൊ ചെയ്യായ്കയൊ വേണ്ടുവതു് എന്നു് ഇതു പെരികെ വിചാരിക്കേണം. അതോ ദീക്ഷയിൽ സീമന്തം ചെയ്യേണ്ടിവരികിൽ ദീക്ഷവീടിയെയാവൂ എന്നൊരു ആചാരസ്ഥിതിവരുത്തിയല്ലൊ ഇരിക്കുന്നു.

മാതാപിത്രോർവിശേഷേണ
ക്ഷപേത പരിവത്സരം.

എന്നുണ്ടാകയാൽ അവരുടെ ദീക്ഷയാകിൽ വീടാതെ ഇരിക്കാമല്ലൊ. എന്നാൽ അത്യാപത്തുങ്ങൾ സീമന്തത്തിന്നും സാവനമൊഴിച്ചുള്ള മാനങ്ങളിലൊന്നും കൊള്ളാമൊ എന്നു പ്രമാണഭൂതരോടു വിചാരിക്കേണം. കേൾപ്പാനൊരുക്കമില്ലായ്കിൽ സൌരചാന്ദ്രനാക്ഷത്രങ്ങളിലൊന്നുകൊണ്ടു് അഞ്ചാംതിങ്ങളല്ലായ്കിൽ കൊള്ളുകെയുള്ളൂ.

ചൌളത്തിന്നു സൌരം മുഖ്യം എന്നെല്ലാക്കർമ്മന്മാരും. സാവനംകൂടെക്കൊള്ളാമെന്നു നിശ്ചയം. ആട്ടപ്പിറന്നാൾവരുന്ന സൌരമാസത്തിൽ ചൌളത്തിന്നു പൊഴുതുകൊള്ളരുതു്. അപ്പൊഴൊ സൌരവും ആട്ടപ്പിറന്നാളും തങ്ങളിലുള്ള പഴുതിൽ പൊഴുതു കൊള്ളായ്കിലും വരാ ചൌളത്തിന്നു്. അപ്പോൾ അവിടെ സൌരംകൊണ്ടു വൈരസ്യമില്ല. ഇനി മൂവാണ്ടും, അഞ്ചാണ്ടും, ഏഴാണ്ടും തുടങ്ങുന്ന ആട്ടപ്പിറന്നാൾ വരുന്ന സൌരമാസത്തി

ന്റെ അടുത്തു കീഴെ സൌരമാസത്തിൽ സാവനംകൊണ്ടു മൂവാണ്ടുതാൻ, അഞ്ചാണ്ടുതാൻ, ഏഴാണ്ടുതാൻ തുടങ്ങുകിൽ അന്ന ചൌളത്തിന്ന കൊള്ളാം.

സൌരോ വാ സാവനോ വാബ്ദ-
ശ്ചൌളാദൌ സാവനോ വ്രതേ.

എന്ന് ആചാരസംഗ്രഹം.

തൃതീയേ പഞ്ചമേ വാബ്ദേ
ചൌളേ സൌരേഽഥ സാവനേ
കുര്യാൽ സഹോപനീത്യാ വാ
ന ചതുർത്ഥേ ന ഷഷ്ഠകേ.

എന്ന് ആചാരദീപിക.

എന്നാൽ സാവനംകൂടിക്കൊള്ളാം ചൌളത്തിന് എന്ന നിശ്ചയം.

ഇനി സൌരംതന്നെ ചൊല്ലിയ ഗ്രന്ഥങ്ങൾ.

ചൌളം സൌരേ തൃതീയേഽബ്ദേ
പഞ്ചമേ സപ്തമേഽപി വാ
കുര്യാൽ സഹോപനീത്യാ തൽ
കേചിൽ കുർവന്തി സൂരയഃ.

ഇതു മുഹൂർത്തദീപകം.

തൃതീയേ പഞ്ചമേ വാബ്ദേ
ചൂഡാകർമ്മ വിധീയതേ
വർജ്ജ്യൌ ചതുർത്ഥഷഷ്ഠാബ്ദൌ
സൌരോ മുഖ്യഃ സ്മൃതോ ബുധൈഃ.

ഇതു കാലദീപിക

എന്നാൽ ചൌളത്തിന്നബ്ദം സൌരമുഖ്യമാകുന്നതു്. സാവനംകൂടിക്കൊള്ളാമെന്ന നിശ്ചയം. ചൌളത്തിന്ന വയററാണ്ടുകൂടിക്കൊള്ളുമാറില്ലതാനും. ഉപനയനത്തിന്ന വയററാണ്ടുകൂടിക്കൊള്ളുന്നു. സൌരവും സാവനവും കൊള്ളുകയുമാം. ഉപനയനത്തിന്ന സൌരംകൊണ്ടു് അഞ്ചാണ്ടു തികഞ്ഞാൽ പിന്നെ അറുപത്തുനാലു സാവനദിനം വർജ്ജിക്ക ഇതു മുഖ്യമതു്. ആവശ്യകത്തിങ്കൽ ചിലതെ കണ്ടു ന്യായം. ഗർഭാദിയല്ല. ഏഴാണ്ടുതുടങ്ങുന്നേടം ഗർഭാദി കാണുകയുമാം.

ചോറൂണിന്നു സാവനം കൊള്ളാം എന്നെല്ലാൎക്കുമഭിമതമ-ല്ലാ. ആപത്തിങ്കൽ ചാന്ദ്രംകൂടി കൊള്ളാമെന്നെല്ലാൎക്കുമഭിമതം. സൌരംകൂടി കൊള്ളാമെന്നു നിശ്ചയം. ഇവിടെച്ചിലൎക്കു സൌരത്തെ അംഗീകരിയാതെയും. സൌരംകൂടികൊള്ളാമെന്നതിൻ ഗ്രന്ഥം.

മാസോഽത്ര സാവനസ്സൂപിഷ്ട-
ശ്ചാന്ദ്രോഽപ്യത്രാപദീഷ്യതേ
സൌരോഽപി മുഖ്യ ഉദിത-
സ്ത്വേഷകോ ന ഭവേദ്യദി.
ഷഷ്ഠോഽഷ്ടമോ വാ മാസോഽത്ര
പ്രാശനം ശോഭനം തതഃ.

എന്നു് ആചാരസംഗ്രഹം.

മാസസ്തു ജന്മാദികോഽൎക്കഗതിജഃ
ഷഷ്ഠോഽഷ്ടമോ വാ ശുഭഃ
കൈശ്ചിത് സാവനസംജ്ഞിതോ ഹി ഗദിത-
സ്സോഽയം ത്വയാദൃതമഃ
ബാലസ്യ പ്രഥമാന്നഭോജനവിധൌ,

ഇതു മാധവീയം.

ഇനി സൌരത്തെ അംഗീകരിയാത്തഗ്രന്ഥം.

സതാം മതസ്ത്രിംശദ്ഭുക്ത്യാ
മാസസ്സാവനസംജ്ഞിതഃ
ആപദി വ്യോമബാണേന്ദു-
ദിനേ ച ക്രിയതേ ബുധൈഃ.
ബാലാന്നഭുക്തിരബ്ധ്യബ്ധി-
ശശാങ്കദിവസേഽപി ച.

ഇതു മുഹൂൎത്തദീപകം.

ഷഷ്ഠേഽന്നപ്രാശനം മാസേ
സാവനേ ത്വഷ്ടമേഽപി വാ.

ഇതു കാലദീപിക.

എന്നാൽ സൌരംകൊണ്ടാചാരവുമുണ്ടോ ഇല്ലയോ എന്ന-തിന്നും വിചാരിക്ക. ഇവിടെ സൌരചാന്ദ്രങ്ങളെക്കൊണ്ടു കൊള്ളു

ന്നേടത്തുണ്ടു വിചാരിക്കേണ്ടുവത്. സ്ഫുടംകൊണ്ടോ, മദ്ധ്യമം കൊണ്ടോ അവ കാണേണ്ടു എന്ന്. സൌരംകൊണ്ടു കാണ്മാൻ ആറാംതിങ്ങളുടെ ഒടുക്കത്തെ അവകാശമുള്ളു. ചാന്ദ്രംകൊണ്ടു കാണ്മാൻ ആറാംതിങ്ങളുടെ ആദിയിലും എട്ടാംതിങ്ങളുടെ ആദിയിലും ഇവ രണ്ടേടത്തുമവകാശമുണ്ട്. ഇവിടെ മദ്ധ്യമചാന്ദ്രം കൊണ്ട് ആറാംതിങ്ങൾ തുടങ്ങിയാൽ കൊള്ളാമെന്നുണ്ടൊരു ഗ്രന്ഥംകണ്ടു.

ശൈലവേദവിധുവാസരാത് പരം
രാത്രിഷു ത്രിഷു മുഹൂർത്തമസ്തി ചേൽ
ബാലഭോജനമുശന്തി തദ്വിദഃ.

എന്ന്.

'ഹിമവ' എന്നല്ലൊ മുഹൂർത്തരത്നത്തിൽ മദ്ധ്യമചാന്ദ്രസംവത്സരത്തിന്റെ സാവനദിനസംഖ്യ ചൊല്ലി. അതിന്റെ ദ്വാദശാംശം ഇരുപത്തൊൻപതരസാവനദിനംവരും ഒരു മദ്ധ്യമചാന്ദ്രമാസത്തിന്ന്. അമ്മാസങ്ങളഞ്ചു തികയുമ്പോൾ നൂററിനാല്പത്തേഴരസാവനദിനമുണ്ടാം. നൂററിനാല്പത്തെട്ടാംദിവസമസ്തമിച്ചാൽ തുടങ്ങീട്ടുകൊള്ളാം എന്നവർ ചൊല്ലിയത്. ഇനി സൌരസംവത്സരത്തിന്റെ സാവനദിനസംഖ്യ, 'മാതുല' എന്നല്ലൊ മുഹൂർത്തരത്നത്തിൽ ചൊല്ലി. അപ്പൊഴൊ അതിൽ പാതിയല്ലൊ ആറുമാസത്തിന്നു വന്നതായം. എന്നിട്ടു നൂറെറൺപത്തുരണ്ടര സാവനദിനം ചെല്ലുവോളം കൊള്ളാമെന്നുണ്ടുചിലർ നിനച്ചിരിക്കുന്നു. അതു മദ്ധ്യമംകൊണ്ടോ സ്ഫുടംകൊണ്ടോ എന്നുള്ള വിചാരം അവർക്കില്ല എന്നല്ലല്ലി ഇരിക്കുന്നു എന്നുമറിഞ്ഞീലെ. അത്രെ മദ്ധ്യമസൌരത്തിന്നും, സ്ഫുടസൌരത്തിന്നും ഒരാണ്ടുതികയുമ്പോൾ 'മാതുല' എന്ന സാവനദിനസംഖ്യ ഒക്കും. ആറുമാസങ്ങളെല്ലുവോളമെല്ലാനാളുമൊവ്വാ. മന്ദോച്ചത്തിങ്കൽനിന്നുതാൻ, അതിന്റെ ചക്രാർദ്ധത്തിങ്കൽനിന്നുതാൻ തുടങ്ങുകിലെ അതൊപ്പൂ. മറെറാരിടത്തുതുടങ്ങിയാലൊവ്വാ. അതൊക്കാത്തപ്രകാരം മേഷസംക്രാന്തി കഴിഞ്ഞു നടെ പിറപ്പൂ ഒരുത്തൻ. അവന്നു കന്നിഞായർ പോവോളമന്നേരം ഉണ്ട് ആറാംതിങ്ങൾ എന്നൊ നിശ്ചയമല്ലൊ. അവിടെയാറാംതിങ്ങളുടെ സാവനദിനസംഖ്യ, 'സിംഹസ്യ' എന്നു പ്രസിദ്ധമല്ലൊ താനും. അപ്പൊഴവിടെ സ്ഫുടംകൊണ്ട് ആറുമാസത്തിന്റെ സാവനദിനസംഖ്യ നൂറെറൺപത്തേഴ്. ഇനി അവിടെ തന്നെ മദ്ധ്യമംകൊണ്ട് ആറു സൌരമാസത്തിന്റെ സാവനദിന

സംഖ്യ ആറെറൺപത്തിരണ്ടര. എന്നാൽ സ്ഫുടവും മദ്ധ്യമവും ഒക്കായവിടെ എന്നുവന്നു. ഇനി തുലാഞായർപിറക്കുന്ന നാടെ സംക്രാന്തികഴിഞ്ഞു നാടെ പിറപ്പൂ ഒത്തതൻ. അവന്നു മീനഞായർ കഴിവോളമുന്നേരം ഉണ്ട് ആറാംതിങ്ങൾ എന്നു നിശ്ചയം. അവിടെ തുലാഞായർതുടങ്ങി മീനഞായർ കഴിവോളമുള്ള സാവനദിനസംഖ്യ അറിവാൻ മാതുലനിൽനിന്നു സിംഹസ്യ എന്നു വാങ്ങി ശേഷിച്ചതു് അവിടത്തെ സാവനദിനസംഖ്യ എന്നു നിശ്ചയം. അപ്പോഴേ എത്ര ശേഷിച്ചു എന്നതു ആറെറഴുപത്തെട്ടു സാവനദിനമെയുള്ളു. അതിപ്പോൾ ആറു സ്ഫുടസൌരമാസത്തിന്റെ സാവനദിനസംഖ്യ എന്നു നിശ്ചയം. ഇനി ഇവിടെയുമാറു മദ്ധ്യമസൌരമാസത്തിന്റെ സാവനദിനസംഖ്യ ആറെറണ്ണൂത്തിരണ്ടര. ഇങ്ങനെ സ്ഫുടംകൊണ്ടും മദ്ധ്യമംകൊണ്ടും ആറുമാസം ചെല്ലുമ്പോൾ അവററിന്റെ സാവനദിനസംഖ്യ അവിടെയൊപ്പായുന്ന പ്രകാരം. ഇനി ഇവണ്ണമവിടെയവിടെകണ്ടുകൊൾക. ഇനി ഈ വിഭാഗത്തെ നിരൂപിക്കയുള്ള്യാം എന്നിട്ടല്ലല്ലീ സൌരത്തെ ഇവിടെച്ചിലർ അംഗീകരിയായിന്നു എന്നുമറിഞ്ഞീലെ. എന്നാൽ സ്ഫുടസൌരംകൊണ്ടത്രെ ആറാംതിങ്ങൾ കാണേണ്ടു. ഇവിടെ മദ്ധ്യമംകൊണ്ടല്ല. അതോ മദ്ധ്യമത്തിന്നു ഒരെടത്തും കാൎയ്യകാരണത്വമില്ലല്ലോ എന്നിട്ട്. ഇനിച്ചാന്ദ്രമാസം കാണുന്നേടത്തും സ്ഫുടംകൊണ്ടത്രെ കാണേണ്ടു. മദ്ധ്യമംകൊണ്ടല്ല. അതിന്നു കാൎയ്യകാരണത്വമില്ലായ്കയാൽ. ഇനി സ്ഫുടസൌരചാന്ദ്രങ്ങളെക്കൊണ്ടു് ആറാംതിങ്ങളറിവാനുപായം. സൌരംകൊണ്ടാറാംതിങ്ങളറിയേണ്ടുമ്പോൾ മുഹൂൎത്തനേരത്തെ ആദിത്യസ്ഫുടത്തിൽനിന്നു ജന്മകാലത്തുങ്കലെ ആദിത്യസ്ഫുടത്തെ വാങ്ങിയാൽ ശേഷമാറുരാശി തികവോളമുന്നേരം സൌരംകൊണ്ടു് ആറാംതിങ്ങൾ. ഇനിച്ചാന്ദ്രംകൊണ്ടാറാംതിങ്ങളെങ്കിലും എട്ടാംതിങ്ങളെങ്കിലും തുടങ്ങുന്നേടമറിയേണ്ടുമ്പോൾ ഇവൻ പണ്ടെത്തൊരുപക്കം പിറന്നു അപ്പക്കമവിടെ വരുമ്പൊഴുതുതുടങ്ങി ഞായം. അവിടെ ആറാംതിങ്ങൾ തുടങ്ങുന്നേടം അറിയേണ്ടുമ്പോൾ ഇവൻ പിറന്ന ദിവസംതുടങ്ങി ആററിന്നാല്പത്തെട്ടാംദിവസത്തിന്നടുത്തു കാൺക. അവിടെ യാതൊരുപക്കത്തിലുമെത്രനാഴിക ചെന്നപ്പോൾ പിറന്നു എന്നു സൂക്ഷിച്ചുകണ്ടാൽ ഇവിടെ അപ്പക്കത്തിലത്രനാഴിക കഴിയുമ്പോൾ ആറാംതിങ്ങൾ തുടങ്ങും. ഇനി എട്ടാംതിങ്ങൾ തുടങ്ങുന്നേടം അറിയേണ്ടുമ്പോൾ ഇരുനൂറെറഴാംദിവസത്തിന്നടുത്തു കാൺക.

അവിടെയും മുന്നേപ്പോലെ കണ്ടുകൊൾക. ഇവിടെ ഇന്നുമുണ്ടൊരുവിചാരം. ഇപ്പൊഴുള്ള മാസങ്ങളുടെ ആരംഭം പിറന്നപക്കം ഇവിടെയുദിക്കുമ്പോഴും തന്നെയത്രെ. അതിലെ ഇരുനാഴികചെന്നു എന്നല്ലാം കാണേണ്ടു എന്നല്ലല്ലി ഇരിക്കുന്നു എന്നു്. ഇതു പ്രമാണഭൂതരോടു കേട്ടു നിശ്ചയിക്ക. കേൾപ്പാനൊരുക്കമില്ലെങ്കിൽ പണ്ടു പക്കത്തിലെ ഇരുനാഴികചെന്നപ്പോൾ പിറന്നു ഇവിടെയുമിരുനാഴിക അപ്പുറത്തിൽ കഴിഞ്ഞത അമാവാസങ്ങൾ ഇടങ്ങു എന്നു കണ്ടുകൊൾക. എന്നാൽ ചോറൂണിന്നു സാവനം സമ്മതമായിട്ടു കൊള്ളാം. ആപത്തുംപൽ ആറാംതിങ്ങൾ സ്പുടചാന്ദ്രം കൊണ്ടും കൊള്ളാം. സ്പുടചാന്ദ്രംകൊണ്ടു് എട്ടാംതിങ്ങളും സ്പുടസൌരംകൊണ്ടു് ആറാംതിങ്ങളും കൊള്ളാം. അതൊ ആചാരസംഗ്രഹത്തിൽ അങ്ങനെയല്ലൊ ചൊല്ലിക്കിടക്കുന്നു എന്നിട്ടു്. ഇനി വാതിൽ പിറപ്പെട്ടുവാനും ചോറൂണംപോലെതന്നെയത്രെല്ലൊ പൊഴുതു്. അതു നാലാംതിങ്ങളിൽ യോഗം വരാഞ്ഞിൽ ചോറൂണോടുകൂടെയാവു എന്നു നിശ്ചയം. എന്നാലതിന്നും സ്പുടസൌരംകൊണ്ടും സ്പുടചാന്ദ്രംകൊണ്ടും നാലാംതിങ്ങളിൽ വാതിൽ പിറപ്പെടാം. സാവനമൊ മുഖ്യമല്ലൊതാനും. ഇനം മുഹൂർത്തരത്നത്തിൽ ഉണ്ടു സൌരാദിസംവത്സരങ്ങളുടെ സാവനദിനസംഖ്യ ചൊല്ലീട്ടു്.

അതു ഗ്രന്ഥം.

മാതുലപാതാലാളല–
വിമലവരാംഗാന്യഹഃപ്രമാണാനി
സൌരബൃഹസ്പതിസാവന–
ശീതഗുനാക്ഷത്രനാമാനി.

ഇങ്ങനെ.

ഇതി പരമേശ്വരപുത്രശിഷ്യേണ ശങ്കരേണ വിരചിതേ
കാലദീപകവ്യാഖ്യാനേ ബാലശങ്കരാഖ്യേ
സാവനാദികാലമാനനിരൂപണം നാമ
ഏകാദശോഽധ്യായഃ.

ഇതി ബാലശങ്കരാഖ്യേ പൂർവ്വഭാഗഃ സമാപ്തഃ.

---

ശുഭം ഭൂയാത്.

